THE MALANKARA SABHA



# മലങ്കരസഭ




Rs : 15

ഡിസംബർ 2014

The Official Media of Malankara Orthodox Syrian Church

## പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ

## ചരമ സുവർണ്ണ ജൂബിലി

Happy Christmas : New Year! ...2015

# മലങ്കരയുടെ വലിയ ബാവാ

## പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ

### 51–ാം ഓർമ്മപ്പെരുനാളും ചരമ സുവർണ്ണ ജൂബിലി സമാപനവും

**ഡിസം. 7 മുതൽ 2015 ജനുവരി 4 വരെ**
**കുറിച്ചി വലിയ പള്ളിയിൽ**



പുസ്തകപ്രകാശനം
സ്മൃതി സന്ദേശ യാത്ര
അഖിലമലങ്കര പ്രസംഗമത്സരം
വൈദിക സമ്മേളനം
മാർത്തോമ്മൻ സ്മൃതി സമ്മേളന
എക്യുമെനിക്കൽ റാലി
പെരുനാൾ റാസ
വി. മൂന്നിന്മേൽ കുർബ്ബാന
തീർത്ഥയാത്ര



പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ മദ്ധ്യസ്ഥതയിൽ നാനാജാതി മതസ്ഥർക്ക് അനുഭവസാക്ഷ്യമായ ഈ പുണ്യഭൂമി, അനുഗ്രഹത്തിന്റെ തീർത്ഥാടന കേന്ദ്ര മായി പരിലസിക്കുന്നു...

എല്ലാ മാസവും;
ആദ്യവെള്ളിയാഴ്ച ധ്യാനവും,
പ. ഗീവർഗീസ് ദ്വിതീയൻ
ബാവായോടുള്ള മദ്ധ്യസ്ഥ പ്രാർത്ഥനയും.
രോഗികൾക്കും വിവിധ ആവശ്യങ്ങൾക്കു
വേണ്ടിയും പ്രത്യേക പ്രാർത്ഥന.



ഫാ. ജോൺ ശങ്കരത്തിൽ
(വികാരി), ഫോൺ: 9847478894

St. Peters & St. Paul's Orthodox Church (Kurichy Valiyapally),
Neelamperoor P.O., Kurichy-686534
kurichybava@yahoo.com, Mob. 9447420201




# മലങ്കരസഭ

ഏറ്റവും പ്രചാരമുള്ള സഭാ പ്രസിദ്ധീകരണം

www.malankarasabhaonline.in
malankarasabha1946@gmail.com
sabhamasika@yahoo.com

ലക്കം 12, പുസ്തകം 71, ഡിസംബർ 2014






പരി. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 51-ാം ഓർമ്മ ജനു. 3


President
Dr. Zachariah Mar Aprem
Chief Editor
Fr. John Thomas Karingattil

Printed and Published by
Fr. Deepu Philip for Orthodox Viswasa Paripalana Samithy, Kottayam.
Sub Editor
Fr. Shalu Lukose Thirumangalam

Printed at
Catholicate press, Devalokam Kottayam-04;



To Contact Malankara Sabha
For Subscription queiries
sabhamasika@yahoo.com
For Editorial queries
malankarasabha1946@gmail.com

www.malankarasabhaonline.in

Devalokam Kottayam-04;
Ph:0481-2573234
Fax : +91 481 2573234



Rs. 15/-


## BRIEFLY

സെറാംപൂർ സർവ്വകലാശാലയുടെ 2015 ലെ ബിരുദദാന സമ്മേളനം ഫെബ്രുവരി 7-ന് ശനിയാഴ്ച കോട്ടയം പഴയസെമിനാരിയിൽ നടത്തും.

പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ചരമ സുവർണ്ണജൂബിലി അനുസ്മരണവും സെൻട്രൽ സോൺ വൈദിക സമ്മേളനവും ഡിസംബർ.16-ന് കുറിച്ചി വലിയ പള്ളിയിൽ. പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ മുഖ്യ നേതൃത്വം നൽകും.

അഖില മലങ്കര ബാലസമാജം വാർഷിക ക്യാമ്പ് 2015 ജനുവരി 24-26 വരെ പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ നടത്തും.

പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 51-ാം ഓർമ്മപെരുന്നാൾ 2015 ജനു. 2,3 തീയതികളിൽ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ. പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിക്കും.

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമസുവർണ്ണ ജൂബിലി സമാപന സമ്മേളനം ജനുവരി 4-ന് മാർ ഏലിയാ കത്തീഡ്രലിൽ നടക്കും.



www.facebook.com/malankarasabha
(മലങ്കരസഭ മാസികയുടെ ഫെയ്സ് ബുക്ക് അക്കൗണ്ട്)

'മലങ്കരസഭാ വാർത്തകൾ' സഭയുടെ ഔദ്യോഗിക വെബ്സൈറ്റായ കാതോലിക്കേറ്റ് ന്യൂസിലേക്ക് അയച്ചു തരണം. വിലാസം :
www.catholicatenews.in




# മലങ്കരസഭ

10 ഡിസംബർ 2014

എല്ലാ മാസവും മലങ്കരസഭയുടെ
അക്ഷര പ്രകാശം





## വരിസംഖ്യ

**ഇന്ത്യയിൽ**
ഒറ്റപ്രതി:15 രൂപ
ഒരുവർഷം: 180 രൂപ
2 വർഷം : 360 രൂപ
4 വർഷം: 700 രൂപ
6 വർഷം: 1000 രൂപ

**വിദേശത്തേക്ക്**
ഒരു വർഷം : 2000 രൂപ

വിലാസം:
മലങ്കരസഭ മാസിക,
ദേവലോകം അരമന,
ദേവലോകം പി.ഒ., മുട്ടമ്പലം (via),
കോട്ടയം-686004

www.facebook.com:
malankarasabha


# ഗുരുമൊഴി



പരി. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ
കാതോലിക്കാ ബാവാ

**വി.** മാർതോമ്മാശ്ലീഹാ ക്രിസ്താബ്ദാരംഭത്തിൽ ഇവിടെ സ്ഥാപിച്ച നമ്മുടെ സഭ, സത്യവിശ്വാസമാകുന്ന പാറമേൽ അടിസ്ഥാനപ്പെട്ടിരിക്കുന്നതാണ്. പെരുമാരിക്കും കൊടുങ്കാറ്റിനും അതിനെ തകർക്കാൻ സാധിക്കാതെ അത് ഉറച്ചുനിൽക്കുന്നു. ഇതിന്റെ സ്ഥാപകനായ നമ്മുടെ പിതാവ് തന്റെ രക്തം ഇതിനുവേണ്ടി ചൊരിഞ്ഞു.

**ക്രി**സ്തുയേശുവിൽ ഞാനല്ലയോ സുവിശേഷത്താൽ നിങ്ങളെ ജനിപ്പിച്ചത്. ആകയാൽ എന്റെ അനുകാരികൾ ആകുവിൻ എന്നു വി. പൗലൂസ് അപ്പോസ്തോലൻ കോരിന്ത്യരെ ഉത്ബോധിപ്പിക്കുന്ന പ്രകാരം മാർതോമ്മാശ്ലീഹാ നമ്മെയും അനുസ്മരിപ്പിക്കുന്നു എന്നു നിങ്ങൾ അറിയണം. ആകയാൽ മാർ തോമ്മാശ്ലീഹായുടെ മക്കളായ നിങ്ങൾ എന്നും അദ്ദേഹത്തിന്റെ അനുകാരികൾ ആയിരിക്കണം.

"**പ്രി**യ മക്കളെ! പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ പുരാതനവും പരിശുദ്ധവുമായ നമ്മുടെ സഭയുടെ ഐക്യത്തിന്റെയും അപ്പൊസ്തോലികത്വത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും കേന്ദ്രമാണ് പരിശുദ്ധ കാതോലിക്കാ സ്ഥാപനം എന്നുള്ളതു നിങ്ങൾ മറന്നുകളയരുത്..."

**ഈ** സിംഹാസനം സംരക്ഷിച്ചുകൊണ്ടു പോകുന്നതിനും ഇതിന്റെ കീഴിൽ നമ്മുടെ സഭയിലെ മെത്രാപ്പോലീത്തന്മാരും വൈദികരും വിശ്വാസികളായ ജനങ്ങളും ഏക കൈയോടെനിന്ന് മുമ്പോട്ടു പോകുന്നതിനും നാം നിങ്ങളെ ഏവരെയും പ്രത്യേകം ഓർമ്മിപ്പിക്കുകയും സ്നേഹപൂർവ്വം ചുമതലപ്പെടുത്തുകയും ചെയ്യുന്നു.

**ഭാ**ഗ്യവാനും ശാശ്വതസ്മരണാർഹനുമായ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും, അദ്ദേഹത്തെ തുടർന്നു ബലഹീനനായ നാമും വാർദ്ധക്യവും ക്ലേശവും വകവയ്ക്കാതെ നമ്മുടെ സഭയുടെ സമാധാനത്തിനു വേണ്ടി ആവതു പ്രവർത്തിച്ചു എന്നു ദൈവമുമ്പാകെ നമുക്കു നല്ല ശരണമുണ്ട്. സുപ്രീംകോടതി വിധിയോടുകൂടി കേസ്സ് അവസാനിക്കുകയും അനന്തരം അധികം താമസിയാതെതന്നെ പാത്രിയർക്കീസുബാവായും നാമും പരസ്പരം സ്വീകരിച്ച് സഭയിൽ സമാധാനമുണ്ടാക്കുകയും ചെയ്തു. പ. കാതോലിക്കാ സിംഹാസന പുനഃസ്ഥാപനത്തിന് പ. അബ്ദൽമിശിഹാ പാത്രിയർക്കീസ് ബാവാ എടുത്തതുപോലെയുള്ള നിലപാട് സമാധാനസ്ഥാപനത്തിനുവേണ്ടി പ. യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവായും സ്വീകരിച്ചു എന്നുള്ള സംഗതി കൃതജ്ഞതനിറഞ്ഞ ഹൃദയത്തോടെ നാം സ്മരിക്കുന്നു.

**പു**രാതനവും പരിശുദ്ധവും വിശുദ്ധന്മാർക്ക് ഒരിക്കലായി ഭരമേല്പിക്കപ്പെട്ടതുമായ വിശ്വാസവും നമ്മുടെ ആരാധനകളും ആചാരങ്ങളുമാണു നമ്മുടെ സമ്പത്ത്. എന്തെല്ലാം പ്രയാസങ്ങൾ നേരിടേണ്ടിവന്നാലും എന്തു ത്യാഗം സഹിച്ചായാലും ഈ വിശ്വാസവും ആചാരങ്ങളും നമ്മുടെ മഹത്തായ പാരമ്പര്യങ്ങളും നിങ്ങളേവരും മുറുകെ പിടിച്ചുകൊള്ളണമെന്നു നമ്മുടെ അവസാനശ്വാസത്തോടുകൂടി നാം വീണ്ടും നിങ്ങളെ ഉറപ്പായി പ്രബോധിപ്പിച്ചുകൊള്ളുന്നു.

**ദ**രിദ്രസംരക്ഷണം, ആതുരസേവനം ഇവ സഭയുടെ ഒഴിച്ചുവയ്ക്കാൻ പാടില്ലാത്ത കർത്തവ്യങ്ങളാണ്.

- മോറാൻ മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ
കാതോലിക്കാ ബാവായുടെ അന്ത്യസന്ദേശത്തിൽ നിന്ന്...
(1963 ഡിസംബർ 21, 106-ാം നമ്പർ കല്പന)



# മഹാപുരോഹിത സന്ദേശം

സുഖങ്ങളും ദു:ഖങ്ങളും നിറഞ്ഞ ജീവിതാനുഭവങ്ങൾ സമ്മാനിച്ചുകൊണ്ട് ഒരു വർഷംകൂടി നമ്മോട് യാത്ര പറയുകയാണ്. വ്യക്തി ജീവിതങ്ങളിലും സമൂഹ ജീവിതത്തിലും നമുക്ക് ഏറെ വിശുദ്ധീകരണം ആവശ്യമുണ്ട് എന്ന ഒരു കണ്ടെത്തലാണ് ഈ നിമിഷത്തിൽ നമുക്ക് അനിവാര്യമായിരിക്കുന്നത്. വന്നുപോയ കുറവുകളെ കണ്ടെത്തി ദൈവാശ്രയബോധത്തോടെ നല്ല തീരുമാനങ്ങൾ എടുത്ത് പുതുവർഷത്തിലേക്ക് പ്രവേശിക്കുവാൻ നമുക്ക് സാധിക്കണം. നമ്മുടെ ആത്മീയ ജീവിതത്തിന് കൂടുതൽ കരുത്ത് പകരുവാൻ പര്യാപ്തമായ രീതിയിൽ ദൈവവചനത്തിൽ അധിഷ്ഠിതവും ക്രിസ്തു കേന്ദ്രീകൃതമായ ഒരു ജീവിത ശൈലി കരുപ്പിടിപ്പിക്കുവാൻ പുതുവർഷത്തിൽ ഏവർക്കും സാധിക്കുന്നതിനായി നാം പ്രാർത്ഥിക്കുന്നു.

ദേവലോകം കാതോലിക്കേറ്റ് അരമനയിൽ കബറടങ്ങിയിരിക്കുന്ന പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിമാരുടെ ഓർമ്മപ്പെരുന്നാൾ ജനുവരി ആദ്യവാരം ആചരിക്കുകയാണല്ലോ. സന്യാസി വര്യന്മാരായി സ്വന്തം സുഖങ്ങളെ പരിത്യജിച്ച് സഭയാകുന്ന സമൂഹത്തിന്റെ വേദനകൾ ഏറ്റുവാങ്ങിയവരാണ് പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായും പരിശുദ്ധ ഔഗേൻ ബാവായും പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവായും. അവരുടെ ജീവിതംവഴി ദൈവീകമായ വരദാനങ്ങളെ അവർ സഭയ്ക്ക് നൽകി. ചിന്തകളിലും പ്രവർത്തനത്തിലും കർമ്മാനുഷ്ഠാനങ്ങളിലും വിശുദ്ധിയുടെ വിമലകിരണങ്ങൾ പ്രസരിപ്പിച്ച മഹാ വ്യക്തിത്വങ്ങളാണ് ഈ പരിശുദ്ധ പിതാക്കന്മാരുടേത്. പ്രാചീന ഭാരതത്തിലെ ബുദ്ധ ഹൈന്ദവ സന്യാസിമാരെപ്പോലെ സമ്പൂർണ്ണമായ സമർപ്പണത്തിന് വിധേയമാകുന്ന താപസരുടെ ജീവിതമായിരുന്നു ഈ പിതാക്കന്മാരുടെ മുഖമുദ്ര. രഹസ്യപ്രാർത്ഥനകളും യാമപ്രാർത്ഥനകളും മുടക്കം വരുത്താതെ നടത്തിയിരുന്ന ഈ പിതാക്കന്മാർക്ക് അതുവഴി ലഭിച്ചിരുന്ന ദിവ്യപ്രകാശവും വിവേകവും ആത്മധൈര്യവും വിസ്മയകരമായിരുന്നു. സത്യത്തിനുവേണ്ടി നിലകൊള്ളുകയും അതിന്റെ മധുരരസം മതിയാംവണ്ണം ആസ്വദിക്കുകയും ചെയ്ത പൗരസ്ത്യ മഹർഷിമാരായിരുന്ന ഈ പുണ്യവാന്മാരുടെ ജീവിതം തലമുറകളോളം വിശ്വാസ ഹൃദയങ്ങളിൽ ജീവിക്കുമെന്നതിൽ സംശയമില്ല. ഈ പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ നമുക്ക് അനുഗ്രഹത്തിന് കാരണമായിത്തീരട്ടെ.

പരിശുദ്ധ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ ചരമ സുവർണ്ണജൂബിലി സമാപനാഘോഷങ്ങളോടനുബന്ധിച്ച് 2015 ജനുവരി മാസം 1-ാം തീയതി ഉച്ചകഴിഞ്ഞ് ദേവലോകം അരമന ഓഡിറ്റോറിയത്തിൽവച്ച് സ്മൃതി സംഗമം എന്ന പേരിൽ ഒരു സമ്മേളനം ക്രമീകരിച്ചിട്ടുണ്ട്. പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായിൽ നിന്നും പട്ടം സ്വീകരിച്ചവരുടെയും മാമോദീസയേറ്റവരുടെയും ആ കാലഘട്ടങ്ങളിൽ പ. ബാവാ തിരുമേനിയോട് ചേർന്ന് പ്രവർത്തിച്ച മാനേജിംഗ് കമ്മറ്റിയംഗങ്ങളുടെയും മറ്റ് ബന്ധപ്പെട്ടവരുടെയും ഒരു സമാഗമമാണ് ഉദ്ദേശിച്ചിട്ടുള്ളത്. പരിശുദ്ധ ബാവാ തിരുമേനിമാരുടെ ഓർമ്മപ്പെരുന്നാൾ ജനുവരി രണ്ട്, മൂന്ന് തീയതികളിൽ പൂർവ്വാധികം ഭംഗിയായി കാതോലിക്കേറ്റ് അരമന ചാപ്പലിൽ ആചരിക്കുന്നു. 2015 ജനുവരി മൂന്നാം തീയതി വി. കുർബ്ബാനയ്ക്കുശേഷം അരമന കാമ്പസിൽ നിർമ്മാണം പൂർത്തിയായിക്കൊണ്ടിരിക്കുന്ന പുതിയ ഓഫീസ് കെട്ടിട സമുച്ചയത്തിന്റെ കൂദാശയും ക്രമീകരിച്ചിട്ടുണ്ട്. 4-ാം തീയതി ഉച്ചകഴിഞ്ഞ് കോട്ടയം ഏലിയാ കത്തീഡ്രലിൽവച്ച് പരിശുദ്ധ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ ചരമ സുവർണ്ണജൂബിലി സമാപന സമ്മേളനം നടത്തപ്പെടുന്നതാണ്. പെരുന്നാൾ ശുശ്രൂഷകളിലും മറ്റ് അനുബന്ധ ചടങ്ങുകളിലും സഭാമക്കൾ ഏവരും ഭക്ത്യാദരപൂർവ്വം വന്ന് സംബന്ധിച്ച് അനുഗ്രഹം പ്രാപിക്കണമെന്ന് നാം സ്നേഹത്തോടെ ആവശ്യപ്പെടുന്നു.

ദൈവം അനുഗ്രഹിക്കട്ടെ.

ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ

EDITORIAL

# വചനത്തിന്റെ ഉത്സവം



Happy Christmas
& New Year

**യഹൂദന്മാരുടെ രാജാവായി പിറന്നവൻ എവിടെ?**

**ക്രിസ്തു എവിടെയാകുന്നു ജനിക്കുന്നത്?**

മറിയം തന്റെ കൈകളിൽ ദൈവപുത്രനെ
എടുത്തപ്പോൾ അക്ഷരാർത്ഥത്തിൽ
അവൾ സ്വർഗ്ഗത്തേക്ക് നോക്കുകയായിരുന്നു.
അതേ, ദൈവത്തോടൊപ്പമുള്ള സ്വർഗ്ഗീയ അനുഭവം.

- ഫുൾട്ടൻ ജെ. ഷീൻ
(ലൈഫ് ഓഫ് ക്രൈസ്റ്റ്)

* * *

ദൈവരാജ്യം നിന്നിൽ തന്നെ കുടികൊള്ളുമ്പോൾ
ദൈവരാജ്യം തേടി നീ എവിടെപ്പോകുന്നുവെന്ന്
യേശു ചോദിക്കുന്നു. മനസ് പവിത്രമാക്കുക.
ദൈവരാജ്യത്തെ തിരിച്ചറിയുക. അത് സ്വന്തമാക്കുക.
ദൈവരാജ്യം നിങ്ങൾക്ക് അവകാശപ്പെട്ടതാണ്.

-സ്വാമി വിവേകാനന്ദൻ
(1900-ൽ ലോസ് ഏഞ്ചലസിൽ ചെയ്ത പ്രസംഗം)

* * *

നിസീമമായ സ്നേഹം എവിടെയാണോ അവിടെയാണ്
ക്രിസ്തുവും ക്രിസ്തുമതവുമുള്ളത്. ക്രിസ്തുമസ്
സ്തുതികൾ നമ്മൾ പാടുന്നുവെങ്കിലും ഇന്ന് 'ദൈവ
ത്തിന് മഹത്ത്വമോ' 'മനുഷ്യർക്ക് സമാധനമോ' ഇല്ല.

യഥാർത്ഥ സമാധാനം ഉണ്ടാകുമ്പോഴാണ്
ക്രിസ്തുവിന്റെ ജനനം അർത്ഥപൂർണ്ണമാകുന്നത്.

- മഹാത്മാഗാന്ധി
(1931-ലെ ക്രിസ്തുമസ് കാലത്ത് ലണ്ടനിൽ നിന്നുള്ള
മടക്കയാത്രയിൽ സഹയാത്രികർക്ക് നൽകിയ
ക്രിസ്തുമസ് സന്ദേശം

* * *

ക്രിസ്തുമസ് 'രക്ഷകനെ' കണ്ടെത്തുന്നതിനുള്ള തീർത്ഥാടനമാണ് (മത്താ. 2:2). ഇത് സർവ്വജനത്തിനുമുള്ള മഹാസന്തോഷത്തിന്റെ (ലൂക്കോ. 2:10) സുദിനം. 'രക്ഷകൻ' എന്നർത്ഥമുള്ള യേശുവെന്ന നാമം പാലസ്തീനിൽ സുപ്രസിദ്ധം. നിരവധിപ്പേർക്ക് യേശു എന്ന വിളിപ്പേരുണ്ടായിരുന്നു. അതിനാൽ 'നസ്രായനായ യേശു' (ലൂക്കോ. 24:19), 'ദാവീദു പുത്രനായ യേശു' (മക്കോ. 10:47) 'പ്രവാചകനായ യേശു' (മത്താ. 21:11) എന്ന് സുവിശേഷകർ യേശുവിന് നാമവിശേഷണം നൽകി.

യേശുവിന്റെ ജനന വൃത്താന്തം വി. മത്തായും വി. ലൂക്കോസും സവിസ്തരം പ്രതിപാദിക്കുന്നു. വി. മത്തായി, ജോസഫിന് പ്രാധാന്യം നൽകി, സംഭവങ്ങൾ വിശദീകരിക്കുമ്പോൾ, വി. ലൂക്കോസിൽ മറിയത്തിന്റെ അനുഭവങ്ങൾക്കാണ് പ്രാമുഖ്യം. രണ്ടിലും യേശുവിന്റെ കന്യകാ ജനനം അസന്ദിഗ്ധമായി പ്രഖ്യാപിക്കുന്നു. യേശുവിന്റെ ജനനം, പരിശുദ്ധാത്മാവിൽ എന്ന് (മത്താ. 1:25, ലൂക്കോ. 1:30,35) വ്യക്തമാക്കുന്നു. യേശുവിന്റെ വംശാവലി വി. മത്തായി അബ്രഹാമിൽ നിന്നും (1:1-17) വി. ലൂക്കോസ് ആദാമിൽ നിന്നും (3:23-28) ആരംഭിക്കുന്നു. വിദ്വാന്മാരുടെ സന്ദർശനം വി. മത്തായിയിൽ മാത്രം (2:1-12). യേശുവിന്റെ സുവിശേഷ വൃത്താന്തം ദൈവപുത്രനായ യേശുവിൽ വിശ്വസിച്ച് 'ജീവൻ പ്രാപിക്കുക', 'രക്ഷ നേടുക' എന്നതിൽ കേന്ദ്രീകരിച്ചിരിക്കുന്നു (യോഹ. 20:31).

മനുഷ്യവർഗ്ഗത്തിന്റെ വിമോചനത്തിനായി ദൈവം മനുഷ്യനായി. കാലിത്തൊഴുത്തിൽ (ലൂക്കോ. 2:7,13), ശീലകൾ ചുറ്റി, പശുത്തൊട്ടിയിൽ കിടക്കുന്ന ശിശുവാണ് മാതൃക (ലൂക്കോ. 2:16). മുറിവേറ്റവരും തള്ളപ്പെട്ടവരുമായ സമൂഹത്തോട് താതാത്മ്യപ്പെടുന്ന ശുശ്രൂഷയുടെ മുഖം കാലിത്തൊഴുത്തിൽ വെളിപ്പെട്ടു.



EDITORIAL

ഇത് എളിമയും ലാളിത്യവും പ്രകടമാക്കിയ ആത്മപരിത്യാഗമായിരുന്നു.

വചനം ജഡമായി. ദൈവത്തെ യേശുവിലൂടെ തിരിച്ചറിഞ്ഞു. സ്വർഗ്ഗവും ഭൂമിയും പരസ്പരം സമ്മേളിച്ച് കാലിത്തൊഴുത്തിൽ ദൃശ്യമായി. ദൈവത്തിന് സ്തുതിയും ഭൂമിയിൽ സമാധാനവും വാഗ്ദാനം ചെയ്യുന്ന 'ശാന്തരാത്രി' വചനത്തിന്റെ വിശുദ്ധ രാത്രിയായി. ദൈവസാന്നിധ്യവും സാമീപ്യവും യാഥാർത്ഥ്യമായപ്പോൾ അത്യുന്നതങ്ങളിൽ ദൈവമഹത്വത്തിന്റെ ശാന്തിഗീതങ്ങൾ ഉയർന്നു.

രക്ഷകന്റെ ജനനത്തിന്റെ ആഹ്ലാദം അനുഭവിച്ചറിഞ്ഞ ആട്ടിടയർ ബഹിഷ്കൃത സമൂഹത്തിന്റെ പ്രതിനിധികളാണ്. യേശുവിന്റെ ജനന വൃത്താന്തത്തിൽ കർത്താവിന്റെ തേജസ് ആട്ടിടയരിലാണ് പ്രഭവിരിച്ചത് (ലൂക്കോ. 2:9). സർവ്വജനത്തിനുമുള്ള മഹാ സന്തോഷത്തിന്റെ സദ്വാർത്ത പൊതുസമൂഹത്തിൽ വിളംബരം ചെയ്തതും ആട്ടിടയരാണ്. അവർ സ്വർഗീയ ദൂതനോട് ചേർന്ന് 'ദൈവമഹത്വവും' 'ദൈവപ്രസാദവും' വാഴ്ത്തിപ്പാടി (ലൂക്കോ. 2:14). പശുത്തൊട്ടിയിൽ യേശുവിനെ കണ്ടെത്തിയ ആട്ടിടയർ മാലാഖമാരുടെ സംവേദന ദൗത്യം ഏറ്റെടുത്തു. അവർ പ്രത്യാശയുടെയും സന്തോഷത്തിന്റെയും സത്യത്തിന്റെയും സുവിശേഷം സംവേദിച്ചു. ആട്ടിടയർ വിളംബരം ചെയ്ത സുവിശേഷം ബേദ്‌ലഹേം നിവാസികളെ അത്ഭുതപ്പെടുത്തി (ലൂക്കോ. 2:18). വചനം ജഡമായി തീർന്ന (യോഹ. 1:14) യേശുവിന്റെ സാന്നിധ്യം, അത്യാഹ്ലാദത്തോടെ വിളിച്ചറിയിച്ച ആട്ടിടയർ 'വചനത്തിന്റെ ഉത്സവം' അർത്ഥപൂർണ്ണമാക്കി. സമാധാനവും സ്നേഹവും ശാന്തിയും ഉൾക്കൊള്ളുന്ന നീതിയുടെ ജീവിത ശൈലി ഹൃദയത്തിൽ നിന്നും പ്രവഹിക്കുമ്പോൾ വചനത്തിന്റെ മഹോത്സവത്തിന് കാഹളം ഉയരും. ലളിതമായ ജീവിതത്തിന്റെ അടയാളമായ കാലിത്തൊഴുത്ത് ഉപേക്ഷിച്ച് സുഖവും സൗഖ്യവും അധികാരവും മാത്രം അന്വേഷിക്കുന്ന 'വചനോത്സവങ്ങളാ'ണ് പുതിയ ട്രെന്റ്.

ക്രിസ്തുമസ് വചനത്തിന്റെ ഉത്സവമാണ്. സമൂഹത്തിന് വെളിച്ചവും ജീവനും പകർന്ന് വഴിയും സത്യവുമായി തീരുമ്പോഴാണ് 'വചനത്തിന്റെ ഉത്സവം' യാഥാർത്ഥ്യമാകുന്നത് (മത്താ. 7:24, മർക്കോ. 3:35). ദൈവിക വെളിച്ചത്തിൽ നീതിയിലും സ്നേഹത്തിലും നിറയുമ്പോൾ ക്രിസ്തുമസിന്റെ ശാന്തിയും സന്തോഷവും സൃഷ്ടിക്കപ്പെടും. ഇത് സർവ്വജനത്തേയും പ്രകാശിപ്പിക്കുന്നതാകും. സത്യവെളിച്ചം ഹൃദയത്തിൽ നിറയുമ്പോൾ 'ദൈവത്തെ കാണുവാനും' 'സമാധാനം ഉണ്ടാക്കുവാനും' 'ദൈവത്തിന്റെ മക്കളാകുവാനും' (മത്താ. 5:8-9) കഴിയും. ത്യാഗവും സ്നേഹവും യഥാർത്ഥമാക്കി. സമാധാനവും വിശ്വസ്തതയും പരസ്പര സ്നേഹവും വർദ്ധിപ്പിക്കുമ്പോൾ ദൈവത്തിൽ വസിക്കുവാൻ കഴിയും.

നിസ്വാർത്ഥ സ്നേഹം ജീവിതത്തിൽ പ്രോജ്വലിക്കുമ്പോഴാണ് ദൈവത്തിന് മഹത്വവും ഭൂമിയിൽ സമാധാനവും ശക്തിപ്പെടുന്നത്. യുദ്ധവും ഭീകരതയും വർഗ്ഗീയതയും സൃഷ്ടിക്കുന്ന സാമൂഹിക രാഷ്ട്രീയ പശ്ചാത്തലത്തിൽ ശാന്തിയിലും സ്നേഹത്തിലും ജീവന്റെ ഉത്സവത്തെ ആവിഷ്ക്കരിക്കുവാൻ കഴിയണം. ബാഹ്യവും ആന്തരീകവുമായ ശാന്തതയിൽ കാൽവറിയും കുരിശും ലക്ഷ്യമാക്കിയുള്ള തീർത്ഥയാത്ര 'ജീവന്റെ സുവിശേഷ'മാണ്. കുരിശില്ലാത്ത ക്രിസ്തുവും മുൾക്കിരീടമില്ലാത്ത ക്രിസ്താനുഭവവും ഹൃദയശുദ്ധീകരണത്തിലേക്കോ, ദൈവീകരണ പ്രക്രിയയിലേക്കോ സമ്പൂർണ്ണമായി നയിക്കില്ല. തിരുജനനത്തിന്റെ ആഹ്ലാദം എത്തിച്ചേരുന്നത് ത്യാഗത്തിന്റെയും ഉയിർപ്പിന്റെയും ദിവ്യാനുഭവത്തിലാണ്. അധികാരവും കമ്പോളവും മാധ്യമവും സൃഷ്ടിക്കുന്ന 'മായിക കാഴ്ച'കൾക്കപ്പുറത്തുള്ള ബദൽ വഴികളാണ് ക്രിസ്തുമസിന്റെ അന്വേഷണം. ദൈവപ്രസാദത്തിന്റെ നീർച്ചാലുകൾ പങ്കിടുന്ന മഹാസന്തോഷത്തിൽ ശാന്തിയുടെ മേച്ചിൽപ്പുറങ്ങളിൽ സ്നേഹത്തിന്റെ നക്ഷത്രം മനുഷ്യ ഹൃദയങ്ങളിൽ തെളിയണം. രാഷ്ട്രീയ അധികാരികൾ സൃഷ്ടിക്കുന്ന ഡിജിറ്റൽ സംസ്ക്കാരത്തിന്റെ സൂപ്പർ ഹൈവേകൾക്കു പകരം ദൈവമഹത്വത്തിന്റെ സ്തുതി ഗീതവും നീതിയുടെ പ്രഖ്യാപനവും ശാന്തിയുടെ ഉത്സവത്തിൽ സുവർണ്ണ ശോഭ പകരണം.

ക്രിസ്തുമസും പുതുവത്സരവും ജീവിതത്തിന്റെയും ജീവനത്തിന്റെയും വളർച്ചയ്ക്കും പരിപോഷണത്തിനും വെളിച്ചം പകരുന്നതാവണം. നീതി നിഷേധിക്കപ്പെട്ട് ഇരുളിൽ കഴിയുന്നവർക്കും ഇരുൾ സൃഷ്ടിക്കുന്നവർക്കും ജീവന്റെ വെളിച്ചം പകരണം (യെശ. 60:1,3). ക്രിസ്തുവിന്റെ പ്രകാശം ഉൾക്കൊണ്ട് ക്രിസ്തുവായി വളരുമ്പോൾ 'ജീവന്റെ വെളിച്ചത്തിലും' 'വചനത്തിന്റെ ഉത്സവത്തിലും' എത്തിച്ചേരും. ശാന്തിക്കായി കാത്തിരിക്കുകയല്ല. ശാന്തിയുടെ അനുഭവങ്ങൾ സൃഷ്ടിച്ച്, സമാധാനമുണ്ടാക്കി, ദൈവത്തിന്റെ മക്കളായിത്തീരുന്ന ഭാഗ്യാവസ്ഥയാണ് ക്രിസ്തുമസ്. ദൈവപുത്രൻ ഹൃദയത്തിൽ ജാതനാകുമ്പോൾ ദൈവീകരായിത്തീരും. ഇത് അനുദിനമുള്ള അനുഭവമാകണം.

"ദൈവമേ, അവിടുത്തെ നീതി ശോഭയിൽ ഞങ്ങളെ നീതിയും ശാന്തിയും നിറയുന്ന സ്നേഹത്തിന്റെ പുതിയ തീർത്ഥാടനത്തിലേക്ക് നയിക്കേണമേ".

"വചനത്തിന്റെ ഉത്സവം അധികാരവും കമ്പോളവും മാധ്യമവും സൃഷ്ടിക്കുന്ന മായിക സംസ്ക്കാരത്തിന്റെ ബദൽ വഴികളാണ്. സമാധാനവും സ്നേഹവും സന്തോഷവും നീതിയും നിറഞ്ഞ ജീവിത ശൈലിയും. ദൈവപ്രസാദം മനുഷ്യഹൃദയങ്ങളിൽ പ്രകാശിക്കണം."

ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ
ചീഫ് എഡിറ്റർ
karingattilachan@gmail.com



**ദൈവത്തോടുകൂടി സഞ്ചരിക്കുമ്പോൾ മനുഷ്യർ ദൈവരാജ്യ അനുഭവത്തിലാകും. നീതിയുടെയും സമാധാനത്തിന്റെയും അനുഭവം....**

# ക്രിസ്തുമസ്

## മനുഷ്യനോടുകൂടെ വസിക്കുന്ന ദൈവം

■ ഫാ. സി.എ. ഐസക്ക്, മദ്രാസ്
(വികാരി, സെ. മേരീസ് കത്തീഡ്രൽ, ബ്രഹ്മവാർ)

"കന്യക ഗർഭിണിയായി ഒരു മകനെ പ്രസവിക്കും, അവന് ദൈവം നമ്മോടുകൂടെ എന്നർത്ഥമുള്ള ഇമ്മാനുവേൽ എന്ന് പേർ വിളിക്കും" (വി. മത്താ. 1:23)

നൂറ്റാണ്ടുകൾക്ക് മുമ്പ് യെശയ്യാ പ്രവാചകൻ യേശുവിന്റെ ജനനത്തെക്കുറിച്ച് നടത്തിയ പ്രവചനമാണിത്. ഗബ്രിയേൽ മാലാഖ കന്യക മറിയാമിനോട് യേശുവിന്റെ ജനനവാർത്ത അറിയിക്കുന്നതിലൂടെ ഈ പ്രവചനം പൂർത്തിയായതായി വി. മത്തായി പ്രഖ്യാപിക്കുന്നു.

യേശുക്രിസ്തുവിലൂടെ ദൈവം മനുഷ്യനായി തീർന്നതിന്റെ കാതലായ സന്ദേശം "ദൈവം മനുഷ്യനോട് കൂടെ എന്ന ബോധം മനുഷ്യനു നൽകുക എന്നതായിരുന്നു." "മനുഷ്യനോടുകൂടെ വസിക്കുന്ന ദൈവം". ക്രിസ്തീയ വിശ്വാസത്തിൽ ദൈവത്തെക്കുറിച്ച് ലഭിക്കുന്ന ഏറ്റവും മനോഹരവും, ശക്തവും ആയ ചിത്രമാണ്. വിദൂരകളിലെ സങ്കല്പം അല്ല, സമീപത്തെ യാഥാർത്ഥ്യമാണ്. ദൈവം എന്ന തിരിച്ചറിവ് മനുഷ്യാവതാരത്തിലൂടെ ദൈവം മനുഷ്യന് നല്കി. മനുഷ്യനെ പൂർണ്ണമായി കണ്ടും, കേട്ടും, അറിഞ്ഞും അവനോടുകൂടെ നടക്കുന്ന ദൈവം മനുഷ്യന്റെ ധൈര്യവും, ശക്തിയും സമാധാനവും, വിശുദ്ധിയുമാണ്. ഇപ്രകാരം ദൈവത്തെ തിരിച്ചറിഞ്ഞാൽ മനുഷ്യന് മനുഷ്യനായി ഉയരുവാനും, മനുഷ്യാവതാരത്തിന്റെ അർത്ഥം സഫലമാക്കുവാനും സാധിക്കും. എന്നാൽ തിരിച്ചറിവിനേക്കാൾ അറിവിന് പ്രാധാന്യം കൊടുക്കുന്ന മനുഷ്യൻ, അറിവിന് പിന്നാലെ ഓടുമ്പോൾ ഏദനിലെ ഹവ്വായെപ്പോലെ പാതാളക്കുഴിയിലേക്ക് സ്വയം വലിച്ചെറിയപ്പെടുകയാണെന്ന് തിരിച്ചറിയുന്നതുമില്ല.

ഏദൻ തോട്ടത്തിൽ മനുഷ്യനോടുകൂടെ നടന്ന ദൈവം (ഉല്പ. 3:8), മനുഷ്യനോടൊപ്പം അവരുടെ മദ്ധ്യത്തിൽ വസിക്കുവാൻ കൂടാരം ഉണ്ടാക്കുവാൻ ആവശ്യപ്പെട്ട ദൈവം (പുറ. 25:8), മനുഷ്യന്റെ ഉള്ളിലെ കൂടാരത്തിൽ അവനോടൊപ്പം വസിക്കുന്ന ദൈവം (1 കൊരി. 3:16; 6:19) കാലാവസാനത്തിൽ മനുഷ്യനോടുകൂടെ കൂടാരം കെട്ടി വസിക്കും എന്ന് വെളിപ്പെടുത്തിയ ദൈവം (വെളി. 21:3) എപ്പോഴും മനുഷ്യനോടുകൂടെ വസിക്കുവാൻ ആഗ്രഹിക്കുന്നു എന്നത് വേദപുസ്തകം നല്കുന്ന ഉറപ്പായ യാഥാർത്ഥ്യമാണ്. അതിനുവേണ്ടിയാണ് ദൈവം മനുഷ്യനായത്. ദൈവം മനുഷ്യനോടു ചേർന്ന് നില്ക്കുമ്പോൾ മനുഷ്യൻ അനുഭവിക്കുന്ന സ്വസ്ഥതയും ആഹ്ലാദവും അനിർവചനീയം ആണല്ലോ.

കാനാവിൽ നിരാശയുടെയും, അപമാനത്തിന്റേയും മുമ്പിൽ നിർന്നിമേഷനായി നിന്ന മനുഷ്യന് ധൈര്യത്തിന്റേയും ആത്മാഭിമാനത്തിന്റേയും ശക്തിയായി ദൈവസാന്നിധ്യം വെളിപ്പെട്ടു. കാറ്റും കോളും ഇളകി മറിഞ്ഞ തടാകത്തിൽ ആത്മീയ ബോധത്താൽ ഭയചകിതരായ ശിഷ്യസമൂഹത്തിന് ആത്മധൈര്യത്തിന്റെയും ജീവിത സുരക്ഷിതത്വത്തിന്റേയും കവചമായിദൈവസാന്നിധ്യം രൂപാന്തരപ്പെട്ടു. വിശന്നുവലഞ്ഞവർക്ക് ആഹാരമായും രോഗികൾക്ക് സൗഖ്യമായും, അവഹേളിതർക്കും പുറം തള്ളപ്പെട്ടവർക്കും വിശ്വസ്തമായി ആശ്രയിക്കാവുന്ന സ്നേഹിതനായും യേശു കാണപ്പെട്ടു. ലാസറിന്റേയും, യായീറോസിന്റെ മകളുടേയും വിധവയുടെ മകന്റേയും, മൃതശരീരങ്ങൾക്ക് മുമ്പിൽ ദൈവ സാന്നിദ്ധ്യം സാക്ഷാൽ ജീവന്റെ ഉറവിടമായി.

മനുഷ്യന്റെ തെറ്റായ അവബോധങ്ങളിൽ അവൻ ശക്തിയായ തിരുത്തൽ വരുത്തി. കപടതയുടെ മുഖം മൂടികൾ വലിച്ചെറിയുവാൻ അവൻ കരുത്തു പകർന്നു. പഴയ നിയമങ്ങൾക്ക് പുതിയ വ്യാഖ്യാനം നല്കി. നിയമങ്ങളല്ല മനുഷ്യനാണ് വലുത് എന്ന് യേശു മനുഷ്യർക്ക് കാണിച്ചു തന്നു. ശുശ്രൂഷകൾ സ്വീകരിക്കുന്നതിനേക്കാൾ ശുശ്രൂഷകൾ നല്കുന്നതാണ് ശുശ്രൂഷയുടെ അർത്ഥം എന്നവൻ പഠിപ്പിച്ചു. കഷ്ടതകൾ തേജസ്ക്കരണത്തിലേക്കുള്ള പാതയാണെന്ന് കാണിച്ചു തരികയും, അവയെ തിരസ്ക്കരിക്കാതെ ഏറ്റെടുക്കുവാൻ ധൈര്യം നല്കുകയും ചെയ്തു. അതിരില്ലാത്ത ക്ഷമയും, വിദ്വേഷരഹിതമായ അനുരഞ്ജനവും, നീതിക്കുവേണ്ടി ഏല്ക്കേണ്ടിവരുന്ന അപമാനങ്ങളും, മാറ്റിവയ്ക്കാനാവാത്ത ജീവിതമൂല്യങ്ങളും യേശു കാണിച്ചുതന്നു. ദൈവത്തോടുകൂടെ സഞ്ചരിക്കുമ്പോൾ മനുഷ്യൻ ദൈവരാജ്യത്തിലാണെന്നും ബോധ്യപ്പെടുത്തി.

"ദൈവം നമ്മോടുകൂടെ" എന്നാശംസിക്കുമ്പോൾ ഈ തിരിച്ചറിവുകൾ നമ്മുടെ കണ്ണു തുറപ്പിക്കണം. എത്ര ആഹ്ലാദകരവും സ്വസ്ഥതാനിർഭരവും ആണ് അവനോടുകൂടെ ഉള്ള ജീവിതം. ക്രിസ്തുമസ് ആഘോഷിക്കുമ്പോഴും ആശംസിക്കുമ്പോഴും ദൈവം നമ്മോടുകൂടെയും, നാം ദൈവത്തോടുകൂടെയും ആയിരിക്കട്ടെ. അതിനു വിരുദ്ധമായതെല്ലാം ഒഴിവായിരിക്കട്ടെ. ■



# വെളിച്ചം പകരുന്ന ഓർമ്മപ്പെരുന്നാൾ

■ ഫാ. എം. കെ. കുര്യൻ
(മാനേജർ, കാതോലിക്കേറ്റ് അരമന)

ആധുനിക മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന ശില്പികളായ മൂന്ന് പിതാക്കന്മാരാണ് പരി. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവ, പരി. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവ. പരി. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവ. ഇവരുടെ ജീവിതം സഭയ്ക്കും സമൂഹത്തിനും നല്കിയ സംഭാവനകളും വരും തലമുറകൾക്ക് പകർന്ന് കൊടുക്കുവാനുള്ള അവസരങ്ങളാണ് ഓർമ്മപെരുന്നാളുകൾ.

മലങ്കരസഭയുടെ നിർണ്ണായക ഘട്ടങ്ങളിൽ സഭയ്ക്ക് ധീരമായ നേതൃത്വം നല്കി ദൈവാശ്രയത്തോടെ ജീവിതവിശുദ്ധിയിലും ത്യാഗത്തിലും ദൈവസ്നേഹത്തിലും അധിഷ്ഠിതമായി സഭാനൗകയെ യാതൊരു അപകടവും കൂടാതെ സുരക്ഷിതമായി നയിച്ച ഇവർ മഹാരഥൻമാരാണ്. പഴയനിയമകാലത്ത് യിസ്രയേൽ മക്കളെ അവരുടെ പ്രയാസ ഘട്ടങ്ങളിൽ വേണ്ട നേതൃത്വം നൽകി നയിപ്പാൻ യഹോവയായ ദൈവം അതാത് കാലത്ത് പ്രവാചകന്മാരെ എഴുന്നേല്പിച്ചത് പോലെ സഭയുടെ പ്രതിസന്ധി ഘട്ടങ്ങളിൽ സഭയ്ക്ക് ധീരമായ നേതൃത്വം നല്കുവാൻ ദൈവം തെരഞ്ഞെടുത്ത് ആക്കിവച്ച ദൈവശുശ്രൂഷകരാണിവർ. ഇന്ന് സഭയുടെ നേതൃത്വനിരയിലുള്ള പലരും ഈ പിതാക്കന്മാരുടെ ജീവിതത്താൽ സ്വാധീനിക്കപ്പെട്ടവരാണ്. മലങ്കരസഭയുടെ 'ആധുനിക നവോത്ഥാന നായകർ' എന്ന് വിശേഷിപ്പിക്കാവുന്ന ഈ പിതാക്കന്മാർ മലങ്കരസഭയ്ക്ക് മാത്രമല്ല, ജാതി-മത രാഷ്ട്രീയ സംസ്ക്കാരിക തലങ്ങളിൽ തങ്ങളുടേതായ സംഭാവനകൾ നല്കിയവരാണ്. അവരുടെ നിർമ്മല ജീവിതവും, നിഷ്ഠയും, ജീവിത ഉൾക്കാഴ്ചയും സഭയ്ക്കും സമൂഹത്തിനും വേണ്ടി ഉഴിഞ്ഞ് വച്ച ജീവിതവും തലമുറകൾ നന്ദിയോടെ ഓർക്കേണ്ടതും അനുകരിക്കേണ്ടതുമാണ്. ദൈവം അവരെ ഏല്പിച്ച ഉത്തരവാദിത്വത്തെക്കുറിച്ചുള്ള ബോധവും സഭയോടും സമൂഹത്തോടുമുള്ള കടപ്പാടും അണുവിട വ്യതിചലിക്കാതെ പൂർണ്ണദൈവാശ്രയത്തോടെ മരണംവരെ അവർ കാത്ത് സൂക്ഷിച്ചു. ആരാധന, അവരുടെ ജീവിതം ആയിരുന്നു; ശുശ്രൂഷകൾ സ്വർഗ്ഗീയമായിരുന്നു. അതിൽ സംബന്ധിച്ചിട്ടുള്ളവർ സ്വർഗ്ഗീയ അനുഭൂതിയിൽ ലയിച്ചിരുന്നു.

പരിശുദ്ധനായ പരുമല തിരുമേനിയിൽ നിന്നും ഉൾക്കൊണ്ട ആത്മീയ പ്രകാശത്തിൽ കത്തിജ്വലിക്കുവാൻ സഭയുടെ മൂന്നാമത്തെ കാതോലിക്ക ആയ പരി. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായ്ക്ക് സാധിച്ചു. മലങ്കരസഭയുടെ ഇടയത്വ ശുശ്രൂഷയിൽ 34 വർഷം കാതോലിക്കാ ആയും അതിൽ 30 വർഷം മലങ്കര മെത്രാപ്പോലീത്താ ആയും രണ്ട് പദവികളും ആദ്യമായി നിർവഹിക്കുവാൻ ഈ പിതാവിന് ദൈവം അവസരം നല്കി. ഇന്ന് വരെയുള്ള കാതോലിക്കബാവാമാരിൽ കൂടുതൽ വർഷം സഭയെ നയിക്കുവാനുള്ള ഭാഗ്യം പ. പിതാവിന് ലഭിച്ചു. ദീർഘകാല വ്യവഹാരങ്ങൾക്ക് വിരാമം ഇടുവാനും തന്റെ ജീവിത സായാഹ്നകാലത്ത് സഭ ഒന്നായി സമാധാനത്തിൽ, ഒരു ആട്ടിൻപറ്റവും ഒരു ഇടയനുമായി കഴിയുന്നതിനും സാധിച്ചു. ഇന്ന് സഭയുടെ ആസ്ഥാനമായ ദേവലോകം, പേരിന് അന്വർത്ഥമായ നിലയിൽ തന്നെ പരിണമിക്കുന്നതിനും അവിടെ തനിക്ക് അന്ത്യവിശ്രമം കൊള്ളുന്നതിനും ഇടയായി. ജീവിച്ചിരുന്ന കാലത്ത് തന്നെ 'വിശുദ്ധനായി' ജനങ്ങളുടെ മനസ്സിൽ സ്ഥാനം പിടിച്ചിരുന്ന ഈ പിതാവിന്റെ കബറിടം ഇന്നും അനേകർക്ക് പ്രാർത്ഥനാ സങ്കേതമായി നിലകൊള്ളുന്നു.

പരമസാത്വികനും വിശുദ്ധനും സൗമ്യനും എന്നാൽ സഭയുടെ കാതലായ വിശ്വാസങ്ങളിൽ വിട്ടുവീഴ്ചയില്ലാത്ത നിലപാടിന്റെ ഉടമയുമായ പരി. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവ, സഭാ മക്കളുടെ മനസ്സിൽ ഇന്നും ജീവിക്കുന്ന ഒരു മുനിശ്രേഷ്ഠനാണ്. സത്യവിശ്വാസത്തിന് വേണ്ടി വളരെയധികം ശാരീരികവും മാനസീകവുമായ പീഡനങ്ങൾ സഹിച്ച ഒരു പിതാവ് ആധുനിക കാലഘട്ടത്തിൽ വേറെ കാണുകയില്ല. സഭയുടെ ആരാധനാമണ്ഡലത്തിൽ എന്നും ഓർക്കപ്പെടുന്ന സംഭാവനകൾ നല്കുവാൻ ഈ പിതാവിന് സാധിച്ചു. സഭയുടെ ആരാധന ഇന്ന് ജനങ്ങൾക്ക് പൂർണ്ണമായും മനസ്സിലാക്കുവാനും ആസ്വാദ്യമായ രീതിയിൽ അനുഭവവേദ്യമാക്കുവാനും ഉള്ള അദ്ദേഹത്തിന്റെ പ്രയത്നം എന്നും അദ്ദേഹത്തെ അനശ്വരനാക്കുന്നു. പരിഭവങ്ങളോ പ്രയാസങ്ങളോ ഇല്ലാതിരുന്ന ഈ പിതാവിന്റെ ജീവിതം കത്തിജ്വലിച്ച് നിന്ന ഒരു മെഴുകുതിരിക്ക് തുല്യമാണ്. ദീർഘകാലത്തെ സഭാ തർക്കത്തിന് ശേഷം സഭയിൽ സമ്പൂർണ്ണ സമാധാനം നിലവിൽ വന്ന കാലഘട്ടത്തിൽ പരി. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പ്രധാന കാർമ്മികത്വത്തിൽ മലങ്കരയിലെ സഹമേല്പട്ടക്കാരുടെ സഹകരണത്തോടെ പൗരസ്ത്യ കാതോലിക്കായായും മലങ്കര മെത്രാപ്പോലീത്തായായും അവരോധിക്കപ്പെടുവാനുള്ള ഭാഗ്യം ഈ പിതാവിന് ലഭിച്ചു. പരിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ തിരുശേഷിപ്പ് സഭയുടെ ആസ്ഥാനമായ ദേവലോകത്ത് സ്ഥാപിക്കുവാൻ കഴിഞ്ഞത് ഈ പിതാവിന്റെ കാലത്തെ വലിയ നേട്ടമാണ്.

ഈ ത്രിമൂർത്തികളിൽ മൂന്നാമനായ 'വട്ടക്കുന്നേൽ ബാവ' എന്ന പേരിൽ അറിയപ്പെടുന്ന പരി. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ തന്റെ

ശേഷം 24-ാം പേജിൽ

അ|ഭി|മു|ഖം|

# പ. ഗീവർഗീസ് ദ്വിതീയൻ ബാവാ അപ്രേം റമ്പാച്ചന്റ ഓർമ്മകളിലൂടെ...

**അപ്രേം റമ്പാൻ:** മൈലപ്രാ ആശ്രമ സുപ്പീരിയർ. 1919 മാർച്ച് ആറിന് ജനിച്ചു. ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമേനിയിൽ നിന്നും. കോറുയോപട്ടവും വൈദികപട്ടവും സ്വീകരിച്ചു. മൈലപ്രാ മാത്യൂസ് റമ്പാച്ചനോട് തിരുമേനിക്കുണ്ടായിരുന്ന അതീവ വാല്സല്യം അപ്രേം റമ്പാച്ചനും ലഭിച്ചു. തിരുമേനിയുടെ പ്രസംഗങ്ങൾ പ്രവർത്തനശൈലികൾ തുടങ്ങിയവ മെത്രാച്ചനായിരിക്കുമ്പോൾ മുതലെ സസൂക്ഷ്മം നിരീക്ഷിക്കുകയും മനസ്സിൽ സൂക്ഷിക്കുകയും ചെയ്യുന്നു. വന്ദ്യ റമ്പാച്ചൻ 96-ാംവയസ്സിലും വളരെ സജീവമായി രാജ്യാന്തരയാത്രകൾ നടത്തുകയും വിശുദ്ധകുർബാന അർപ്പിക്കുകയും ചെയ്യുന്നു.



***പ. ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയെ ആദ്യം കണ്ടതെപ്പോഴാണ്?***

തുമ്പമൺ ഭദ്രാസനത്തിലെ ആമക്കുന്ന് സെന്റ് ജോർജ്ജ് പള്ളിയിൽ വച്ചാണ്. അന്ന് ബാവാ ആയിട്ടില്ല. മെത്രാച്ചനാണ്. അന്നെനിക്ക് ഏകദേശം എട്ട് വയസ്സ് പ്രായം കാണും. ആരാധനയും പെരുമാറ്റരീതികളും എന്നെ അന്നേ വളരെയധികം ആകർഷിച്ചു. കുശിനിക്കാരും കൂടെക്കാണും. കിടക്കാനുള്ള ബെഡ്സ് കൊണ്ടുവരും. പള്ളിയിൽ കിടക്കില്ല മദ്ബഹായുടെ സൈഡിൽ ഷെഡ് കെട്ടി സ്വന്തം ബെഡ് വിരിച്ച് അതിലാണ് കിടക്കുക. ബാവാ ആയപ്പോൾ മാക്കാംകുന്നിൽ വലിയസ്വീകരണം നൽകി വലിയ ആൾകൂട്ടമായിരുന്നു. പല്ലക്കിലാ വന്നത് പല്ലക്ക് എടുത്തിരുന്നവർ 'ഓ സിങ്കം, ബാവാ സിങ്കം, നമ്മുടെ സിങ്കം' എന്ന് പറഞ്ഞുകൊണ്ടാണ് വരുന്നത്. അന്ന് പാലമൂട്ടിൽ വല്യച്ചനാണ് വികാരി. കാതോലിക്കേറ്റ് കോളേജ് ഉദ്ഘാടനത്തിനാണ് പിന്നീട് കണ്ടത്. 1952 ൽ അന്ന് പുത്തൻകാവിൽ തിരുമേനിയായിരുന്നു ഭദ്രാസനാധിപൻ.

***പ.ബാവാതിരുമേനിയുടെ ആരാധനാജീവിതം എപ്രാകാരമായിരുന്നു?***

നിലപാടുകളിൽ കർക്കശക്കാരനായിരുന്നു. പ്രാർത്ഥനയിലും ആരാധനയിലും അണുവിട വിട്ട് വീഴ്ച്ച ചെയ്യില്ല. ആരാധനാ ജീവിതം വളരെ ചിട്ടയുള്ളതായിരുന്നു. ആരാധിക്കുന്ന ദേവാലയത്തിൽ തന്നെ തലേന്ന് മുതൽ ഒരുക്കത്തോടും പ്രാർത്ഥനയോടും കഴിച്ചുകൂട്ടും. ആരോടും സംസാരിക്കുകയില്ല.വിശുദ്ധകുർബാന ചൊല്ലിത്തീർക്കുകയല്ല. പരിശുദ്ധാത്മ സാന്നിധ്യം അനുഭവിച്ചുതന്നെ വിശുദ്ധ കുർബാന ചൊല്ലും. തൂയോബോയ്ക്ക് കൂടുതൽസമയം വേണം.പട്ടംകൊടയും പള്ളികൂദാശയുമാണ് തിരുമേനി മുഖ്യമായും ചെയ്ത കൂദാശകൾ

***ശ്രദ്ധയിൽപെട്ട പ്രത്യേകസംഭവങ്ങൾ വല്ലതും?***

ഒരിക്കൽ മാന്നാർ മർത്തമറിയം പള്ളി കൂദാശ നടത്തുകയായിരുന്നു. പനയന്നാർ കാവിനടുത്താണ് പള്ളി. വി. കുർബാന മദ്ധ്യേ തിരുമേനി അധികത്തിൽ പല ശബ്ദങ്ങൾ പുറപ്പെടുവിച്ചു. കുദാശയ്ക്ക് ശേഷം അതേക്കുറിച്ച് ചോദിച്ചപ്പോൾ 'ഞാൻ പിശാചിനെ ഓടിക്കുകയായിരുന്നു' എന്ന് പറഞ്ഞു. പൈശാചികന്റെ പ്രവർത്തനങ്ങളെ തിരുമേനി നിരീക്ഷിക്കുമായിരുന്നു. ഒരിക്കൽ കടമറ്റം പള്ളിയിലേക്ക് പോകുകയായിരുന്നു. കാറിന്റെ ഇഞ്ചിനിൽ ചില അപശബ്ദങ്ങൾ ഉണ്ടായി. അതിൽ എന്തോ ദുസ്സൂചന മനസ്സിലാക്കിയ തിരുമേനി ആ യാത്രമാറ്റിവച്ചു. മറ്റൊരുസംഭവം പറയാം. പഴയസെമിനാരിയിൽ ബാവാ താമസിക്കുന്നകാലം. 'കുരിശുമൂപ്പൻ' എന്ന് വിളിക്കപ്പെട്ടിരുന്ന ഒരാൾ ബവായെക്കാണാൻ വന്നു. ഏതോ ഒരു അദൃശ്യശക്തി തിരുമേനിയേ സമീപിച്ചു. പക്ഷേ അടുക്കാൻവയ്യാതെ തിരിച്ചുപോയതായി കുരിശുമൂപ്പൻ കണ്ടു എന്നും പൈശാചികശക്തി ദിവ്യശക്തിയിൽ അടുക്കാൻ കഴിയതെ പോയതാണെന്നുംകുരിശുമൂപ്പൻ പറഞ്ഞു. സാഹചര്യങ്ങൾ നല്കുന്ന സൂചനകളെ തിരുമേനി സസൂക്ഷ്മം നിരീക്ഷിക്കുമായിരുന്നു.

***ആത്മീയ ജീവിതത്തിലെ പ്രത്യേകതകൾ?***

യാമപ്രാർത്ഥനകളിൽ യാതൊരു വിട്ട്വീഴ്ച്ചയുമില്ല. നോമ്പ് കാര്യങ്ങളിൽ പ്രത്യേകിച്ചും. പുത്തൻകാവിൽ തിരുമേനി ഒരിക്കൽ കാണാൻ വന്നു. പട്ടിണിയും പ്രയാസങ്ങളുമുണ്ടായിട്ട് വലിയനോമ്പിൽ ചില വിട്ട് വീഴ്ച്ചകൾ ആവശ്യമാണെന്ന് ജനങ്ങൾ ആവശ്യപ്പെടുന്നതായി അറിയിച്ചു. 'എന്റെ പിതാക്കന്മാരുണ്ടാക്കിയ വേലി ഞാൻ പൊളിച്ചുകളയില്ല' എന്നാണ് തിരുമേനി പറഞ്ഞത്.വേദപുസ്തകവായന ജീവവായു പോലെയായിരുന്നു. വായിക്കുവാൻ പ്രയാസമുണ്ടായപ്പോൾ വായിച്ച് കേൾക്കണമെന്ന് നിർബന്ധമായിരുന്നു. പഴയനിയമം, സങ്കീർത്തനം, പുതിയനിയമം ഇവ മാറി മാറി വായിച്ചു കേൾക്കണം. അന്ന് 'മലങ്കരസഭാ മാസികയിൽ' പ്രവർത്തിച്ചിരുന്ന ടി വി ജോർജ്ജ് വായിച്ചുകൊടുക്കുമായിരുന്നു. വായിച്ച് കേൾക്കുന്ന ഭാഗങ്ങൾ തിരുമേനി വ്യാഖ്യാനിക്കുമായിരുന്നു.

***മറക്കാനാവാത്ത അനുഭവങ്ങൾ ?***

എനിക്ക് കൊറൂയോ പട്ടം തന്നതും വൈദികപട്ടം തന്നതും തിരുമേനിയാണ്. അതെനിക്ക് മറക്കാൻകഴിയാത്ത അനുഭവങ്ങളാണ്. 1946 ൽ ചിങ്ങം ആറിനായിരുന്നു കോറൂയോ പട്ടം. മാങ്ങാനം മാർ എബനേസർ ദയ



> 'എടോ, സഭ ദൈവത്തിന്റേയും തിരുമേനിയുടേയും മാത്രമല്ല. എന്റേയും നിന്റേയും നാം എല്ലാവരുടേതുമാണ് സഭ.

റായിൽ വച്ചായിരുന്നു. ചെറിയമഠത്തിൽ സഖറിയാ മല്പാൻ സ്ഥാപിച്ചതാണ് ദയറ. തിരുമേനി തലേന്നേ വരും. പട്ട മേൽക്കുന്നയാളും കൂടെത്താമസിക്കണം. പാമ്പാടിത്തിരുമേനിയും ബഥനി അലക്സിയോസ് മാർ തേവോദോസിയോസ് തിരുമേനിയും സഹകാർമ്മികരായിരുന്നു.1948 ജൂൺ 28 ന് തിരുമേനി എന്നേ വൈദികപദവിയിലേക്കുയർത്തി

***സഭ ഐക്യപ്രസ്ഥാനങ്ങളോടുള്ള സമീപനങ്ങൾ എപ്രകാരമായിരുന്നു?***

സഭൈക്യത്തേക്കാൾ ലോക ഐക്യത്തിനായിരുന്നു തിരുമേനിയുടെ മുൻഗണന. ഹൈന്ദവരേയും മുസ്ലീങ്ങളേയും തിരുമേനി വളരെ സ്നേഹിച്ചിരുന്നു. ഇതര മതസ്ഥർക്ക് തിരുമേനിയോട് വളരെ ആദരവായിരുന്നു. മന്നത്ത് പദ്മനാഭൻ തിരുമേനിയെ ദൈവപുരുഷനായി കണ്ട് വണങ്ങുമായിരുന്നു.

***പരിശുദ്ധസഭ, വൈദികർ, മിഷൻ, സമൂഹം ഇവയെക്കുറിച്ചുള്ള തിരുമേനിയുടെ കാഴ്ച്ചപ്പാട് എന്തായിരുന്നു?***

ഒരിക്കലൊരാൾ തിരുമേനിയെക്കാണാൻ വന്നു തിരുമേനി ചോദിച്ചു

'എടോ ആരുടേതാ ഈ സഭ, സഭ ദൈവത്തിന്റേതാ

തിരുമേനി: ദൈവത്തിന്റേതോ

'എടോ സഭ ദൈവത്തിന്റേയും തിരുമേനിയുടേയും മാത്രമല്ല. എന്റേയും നിന്റേയും നാം എല്ലാവരുടേതുമാണ് സഭ.' സഭ എന്റേതാണെന്നചിന്ത എല്ലാവരിലുമുണ്ടാകണമെന്ന് തിരുമേനി ആഗ്രഹിച്ചിരുന്നു.

***വൈദികർ...?***

വൈദികരെ വലിയ വാൽസല്യവും കരുതലുമുണ്ടായിരുന്നു തിരുമേനിക്ക്. ഭയഭക്തിയോട് കൂടെയല്ലാതെ ആരും തിരുമേനിയുടെ അടുത്ത് വരില്ലായിരുന്നു. മുഖത്തോട് ചേർന്ന് കുശുകുശുക്കുന്നത് തിരുമേനിക്ക് ഇഷ്ടമല്ല.എല്ലാവരും അല്പം മാറിനിന്നേ സംസാരിക്കുകയുള്ളു. ഒരുകൈകൊണ്ട് തല്ലിയാൽ മറുകൈകൊണ്ട് തലോടുമായിരുന്നു. ഒരിക്കൽ കോന്നി പള്ളിയിൽവന്നപ്പോൾ പുലിമുഖത്ത് ഗീവറുഗീസ് കത്തനാരെ വഴക്ക് പറഞ്ഞു. പിന്നീട് വിളിച്ച് ആശ്വസപ്പിക്കുകയും ചെയ്തു.

***മിഷൻ...?***

പുറജാതി മിഷനെ വളരെയധികം പ്രോൽസാഹിപ്പിച്ചിരുന്നു തിരുമേനി. സഭയിലേക്ക് കൂടുതലാളുകൾവന്നത് അക്കാലത്തായിരുന്നു. സഭ സാമൂഹ്യനന്മയ്ക്കു വേണ്ടിയും എന്ന് തിരുമേനി വിശ്വസിച്ചിരുന്നു.

***തിരുമേനിയുടെ നർമ്മങ്ങൾ...?***

വലിയ നർമ്മപ്രിയനായിരുന്നു. ഒരിക്കൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി കാണാൻവന്നു

'മെത്രാച്ചനെങ്ങനെയാവന്നത്?.' 'നടന്നാ വന്നത്.'

'അതെന്താ നടന്ന് വന്നത് കാറിൽ വരാമായിരുന്നില്ലെ.'

'ബിഷപ്പ് വാൽഷ് നടന്നാ പലടത്തും പോയിരുന്നത്.'

'അദ്ദേഹം ചെയ്തത്എല്ലാം മെത്രാച്ചന് ചെയ്യാൻകഴിയുമോ. ബിഷപ്പ് വാൽഷ് വിവാഹം കഴിച്ചിരുന്നു എന്ന് പറഞ്ഞ് മെത്രാച്ചൻ അങ്ങനെചെയ്തില്ലല്ലോ.' എന്നായിരുന്നു മറുപടി.

***പ്രസംഗശൈലി?***

ശബ്ദത്തിന് നല്ല മുഴക്കമായിരുന്നു.സഭാവിശ്വാസത്തിനായിരുന്നു പ്രസംഗത്തിൽ കൂടുതൽ ഊന്നൽ കൊടുത്തിരുന്നത്.

***വിദേശസഭകളുമായുള്ളബന്ധം?***

വിദേശസഭാമേലദ്ധ്യക്ഷൻമാരുമായി തിരുമേനിയ്ക്ക് നല്ല



വ്യക്തിബന്ധമായിരുന്നു. റഷ്യ അബിസീനിയ, എത്യോപ്യ തുടങ്ങിയ വിദേശസഭയിൽ നിന്നും പ്രതിനിധികളും പാത്രിയർക്കീസന്മാർപലരും ഇവിടെ സന്ദർശകരായിരുന്നു.അക്കാലത്താണ് ഹെയിലിസെലാസി ചക്രവർത്തി ഇവിടെവന്നത്.അന്ന് പോൾവറുഗീസ് അച്ചനാണ് ദ്വിഭാഷി.

***വ്യക്തി മാഹാത്മ്യം?***

വലിയ ഗുരുഭക്തനായിരുന്നു. ചേകോട്ട് ആശാനാണ് ആദ്യകാലഗുരു. ആശാന്റെ മുമ്പിൽ ബാവാ തിരുമേനി ഇരിക്കുകയില്ലായിരുന്നു. ഇടവിടാതെ പ്രാർത്ഥിക്കും. ഒരിക്കൽ ഓമല്ലൂർ പള്ളി സന്ദർശനം നടത്തുകയായിരുന്നു. സന്ധ്യ നമസ്കാരം കഴിഞ്ഞ് പള്ളിമുറ്റത്ത് ഉലാത്തുകയായിരുന്നു. പള്ളിമുറ്റത്ത് പുല്ല് വളർന്ന്നില്ക്കുന്നത് കണ്ട് തിരുമേനി അത് പറിച്ചു. അപ്പോൾ ഇങ്ങനെയാ പ്രാർത്ഥിച്ചത് 'ദൈവമെ സ്വർഗ്ഗരാജ്യത്തിലെ ഒരുപുല്ലു ചെത്തുകാരനായെങ്കിലും അവിടുന്ന് എന്നെ ആക്കിത്തീർക്കേണമെ.'

***വികസനപ്രവർത്തനങ്ങൾ?***

ദേവലോകം അരമനയ്ക്ക് സ്ഥലം വാങ്ങി ആസ്ഥാനം പണിതത് തിരുമേനിയുടെ നേട്ടമാണ്. വിവിധ ഇടങ്ങളിൽ സ്കൂളുകളും മറ്റുസ്ഥാപനങ്ങളും ഉണ്ടാക്കി. അനേകദൈവാലയങ്ങൾ സ്ഥാപിച്ച് കൂദാശ ചെയ്തു.

***പരുമലത്തിരുമേനിയുമായി ബന്ധപ്പെട്ട് എന്തെങ്കിലും സംഭവങ്ങൾ?***

പുലിക്കോട്ടിൽജോസഫ് മാർ ദിവന്നാസിയോസ് തിരുമേനി ഒരിക്കൽ പരുമലത്തിരുമേനിയോട്

നമുക്കൊരുമെത്രാച്ചനെ വേണം

പരുമലത്തിരുമേനി:പുന്നൂസ് റമ്പാനെ മെത്രാച്ചനാക്കാം

പുലിക്കോട്ടിൽ തിരുമേനി: അദ്ദേഹത്തെ കുരിശ് വരയ്ക്കാൻ കൊള്ളാം.

പരുമലത്തിരുമേനി: കുരിശ് വരയ്ക്കുന്ന ആൾ മെത്രാച്ചനായിരിക്കട്ടെ.

***സഭാ സമാധാനത്തിന് വേണ്ടിയുള്ള ഇടപെടലുകൾ?***

കക്ഷി വഴക്കിലെ സംഭവബഹുലമായ കാലമായിരുന്നു അത്. 1952 ലെ തോൽവിയിൽനിന്ന് 58 ലെ സമാധാനത്തിലേക്ക് സഭയെ തിരുമേനി നയിച്ചു.സമാധാനമുണ്ടാകുവാൻ വിട്ട് വീഴ്ച്ചകൾക്ക് തിരുമേനി തയ്യാറായിരുന്നു.സമാധാനം പുലരാൻ ത്യാഗം സഹിച്ചു. അവര് വൃദ്ധൻ പുന്നൂസെന്ന് വിളിച്ചാക്ഷേപിച്ചു. കടവിൽ അത്താനാസിയോസ് തിരുമേനി തലയിൽ കൈവച്ച് സഭാ സമാധാനം ഉണ്ടാക്കാൻ താല്പര്യപ്പെടുന്നു എന്ന് അറിയിച്ചപ്പോൾ കൈയ്യല്ല തലയിൽ കാല് വച്ചാലും വേണ്ടില്ല സമാധാനം ഉണ്ടായാൽ മതി എന്നാണ് ബാവാ അന്ന് പറഞ്ഞത്.

**- ഫാ ചെറിയാൻ ടി സാമുവേൽ**
(വൈദികസംഘം പി.ആർ.ഒ.)

■

51 –ാം ഓർമ്മപ്പെരുന്നാളും
ചരമ സുവർണ്ണ ജൂബിലിയും

പരി. ബസേലിയോസ് ഗീവർഗീസ്
ദ്വിതീയൻ കാതോലിക്കാ ബാവായുടെ

മദ്ധ്യസ്ഥതയിൽ
അഭയം പ്രാപിച്ചുകൊണ്ട്



**Dr. George Thomas & Family**
**SOUTH AFRICA**
(Sabha Managing Committee Member)

ഡോ. സിബി തരകൻ

# ആത്മഹത്യകൾ ആവർത്തിക്കപ്പെടുമ്പോൾ..

ലോകാരോഗ്യ സംഘടന (WHO) യുടെ ആദ്യത്തെ ആത്മഹത്യാ സ്ഥിതിവിവര കണക്ക് പുറത്തുവന്നത് മൂന്നു മാസം മുമ്പാണ്. സെപ്റ്റംബർ 5-ന്. 2012-ൽ ലോകത്താകമാനം 8,04,000 ആളുകൾ സ്വയം മരിച്ചു എന്ന് റിപ്പോർട്ട് പറയുന്നു. ഈ കണക്ക് അപൂർണ്ണമാണെന്ന് അവർ സമ്മതിക്കുന്നുണ്ട്. പല രാജ്യങ്ങളും കണക്കുകൾ കൃത്യമായി കൊടുത്തിട്ടില്ല.

ആഗോള ആത്മഹത്യയിൽ 32 ശതമാനവും ഇന്ത്യയിൽ ആയിരുന്നു-258075 ആളുകൾ ജനസംഖ്യയിൽ ഒന്നാം സ്ഥാനത്തുള്ള ചൈനയെപ്പോലും പിന്നിലാക്കി നമ്മുടെ രാജ്യം ഇക്കാര്യത്തിൽ ഒന്നാം സ്ഥാനം നേടി. വിദ്യാർത്ഥികളുടെയും യുവാക്കളുടെയും ആത്മഹത്യയിലും ഇന്ത്യ തന്നെയാണ് മുന്നിൽ.

കേരളത്തിൽ ഇതേവർഷം 8490 ആത്മഹത്യകൾ നടന്നു എന്ന് നാഷണൽ ക്രൈം റെക്കാർഡ് ബ്യൂറോ (NCRB) പറയുന്നു. ഇതിൽ 75 ശതമാനവും പുരുഷന്മാരാണ്. വിദ്യാർത്ഥികളുടെയും യുവാക്കളുടെയും മരണനിരക്ക് 20 ശതമാനത്തിൽ അധികമാണ്. മരിച്ച 61 ശതമാനം ആളുകളും 30-നും 60-നും ഇടയിൽ പ്രായമുള്ളവരായിരുന്നു.

കേരളത്തിൽ സ്വയം മരിക്കുന്നവരിൽ 72 ശതമാനവും കുടുംബ പ്രശ്നങ്ങൾ കൊണ്ടോ മാറാരോഗങ്ങൾ കൊണ്ടോ ആണെന്ന് കണക്കുകൾ സൂക്ഷിക്കുന്നു. ഇക്കാലയളവിൽ ആത്മഹത്യയ്ക്ക് ശ്രമിച്ചവരുടെ എണ്ണം 1,70,000-ൽ അധികാണെന്ന് കണക്കാക്കപ്പെടുന്നു (ആത്മഹത്യ ചെയ്തവരുടെ 20 മടങ്ങ് ആളുകൾ അതിനായി ശ്രമിച്ചിട്ടുണ്ടാകാം എന്നാണ് ഗവേഷകരുടെ അഭിപ്രായം.

സാമൂഹിക വികസനം കേരളത്തിൽ ത്വരിതഗതിയിൽ നടക്കുമ്പോഴും ശാരീരിക-മാനസിക ആരോഗ്യത്തിന്റെ കാര്യത്തിൽ കേരളീയ ജനത പിറകിൽത്തന്നെയാണ്.

കേരളത്തിൽ വർദ്ധിച്ചുകൊണ്ടിരിക്കുന്ന ആത്മഹത്യയുടെ കാരണങ്ങൾ എന്തൊക്കെയാണ്? വ്യക്തിപരം, സാമൂഹികം, ജീവശാസ്ത്രപരം, മനഃശാസ്ത്രപരം തുടങ്ങി നിരവധി ഘടകങ്ങളുടെയോ ചില ഘടകങ്ങളുടെയോ സംയുക്ത സ്വാധീനമാണ് ഒരാളെ ആത്മഹത്യയിലേക്ക് നയിക്കുന്നത്.

### 1. കുടുംബ ബന്ധങ്ങളിലെ തകർച്ച

കേരളത്തിൽ ആത്മഹത്യ ചെയ്തവരിൽ മുക്കാൽ പങ്കും കുടുംബജീവിതം നയിച്ചവരായിരുന്നു. കുടുംബങ്ങളുടെ സംരക്ഷണ കവചം നഷ്ടപ്പെട്ടു കഴിഞ്ഞോ? കുടുംബ ബന്ധങ്ങൾ ഇന്ന് അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നു. കുട്ടികളുടെ ആരോഗ്യപൂർണ്ണമായ മാനസിക വളർച്ചയെ പ്രോത്സാഹിപ്പിക്കുന്നതിൽ കുടുംബങ്ങൾ പരാജയപ്പെട്ടുകൊണ്ടിരിക്കുന്നു. കുട്ടികളെ വൈകാരികമായി തിരസ്കരിക്കുന്നത് (Childhood Emotional Neglect (CEN) ആത്മഹത്യ പ്രവണത സൃഷ്ടിക്കുന്നതായി നിരീക്ഷിച്ചിട്ടുണ്ട്.

**ആത്മഹത്യയിൽ ജനസംഖ്യയിൽ ഒന്നാം സ്ഥാനത്തുള്ള ചൈനയെപ്പോലും പിന്നിലാക്കി ഇന്ത്യ ഇക്കാര്യത്തിൽ ഒന്നാം സ്ഥാനം നേടി**

### 2. പൂർത്തീകരിക്കപ്പെടാത്ത ആഗ്രഹങ്ങൾ

വിദ്യാഭ്യാസം, തൊഴിൽ എന്നിവ സംബന്ധിച്ച ഉന്നതമായ സങ്കല്പങ്ങൾ ഇന്നത്തെ യുവാക്കൾക്കുണ്ട്. മാതാപിതാക്കളുടെ താല്പര്യങ്ങളും മറിച്ചല്ല. എന്നാൽ ദൈവം തന്നിട്ടുള്ള താലന്തുകൾ എന്തെന്ന് തിരിച്ചറിയാതെ സമൂഹത്തിൽ ഉയരണമെന്ന ആഗ്രഹത്തോടുകൂടി മാത്രം മുന്നോട്ടു പോകുമ്പോൾ തിരിച്ചടികൾ ഉണ്ടാകുന്നു. ഉന്നതവിദ്യാഭ്യാസത്തിനും തൊഴിലിനും വേണ്ടിയുള്ള മത്സരവും അതിനായി വർഷങ്ങൾ നീണ്ടു നിൽക്കുന്ന പരിശീലനവുമൊക്കെ സൃഷ്ടിക്കുന്ന മാനസിക സംഘർഷം നിസ്സാരമല്ല.

### 3. സ്ഥിരതയില്ലാത്ത ജീവിത സാഹചര്യങ്ങൾ

ഗ്രാമങ്ങൾ പരമ്പരാഗതമായ ജീവസന്ധാരണ മാർഗ്ഗങ്ങളിൽ നിന്ന് അകലുകയും നഗരങ്ങൾ തൊഴിൽ കേന്ദ്രങ്ങളാവുകയും ചെയ്തതോടെ ഗ്രാമങ്ങളിൽ നിന്ന് പറിച്ചു നടപ്പെട്ട ജീവിതങ്ങൾ ഏറെയാണ്. ഇത് കുടുംബ ബന്ധങ്ങളിൽ സൃഷ്ടിച്ച വിടവ് വലുതാണ്. കമ്പ്യൂട്ടർ/ഐ.റ്റി. വ്യവസായ

വേർപാടിന്റെ മൂന്നാം വർഷം 25.12. 2014



**സി. ഇ. എബ്രഹാം (അവറാച്ചൻ)**

വാഴൂർ ചുങ്കത്തിൽപറമ്പിൽ, ചങ്ങനാശേരി

## 40-ാം ചരമ ദിനം, 18-12-2014



**ANNAMMA ITTY**

**VADAKEKARA, VAZHOOR**

ഞങ്ങളുടെ വത്സല മാതാവിന്റെ വേർപാടിൽ ഞങ്ങളെ സമാശ്വസിപ്പിക്കുകയും, ശവസംസ്കാര ശുശ്രൂഷകൾക്ക് നേതൃത്വം നൽകുകയും ചെയ്ത ഡോ. തോമസ് മാർ അത്താനാസിയോസ് തിരുമേനി (മൂവാറ്റുപുഴ) ഡോ. സഖറിയാസ് മാർ തെയോഫിലോസ് തിരുമേനി (മലബാർ) വെരി.റവ.ഫാ.കെ.ജെ. കുര്യാക്കോസ് കോർഎപ്പിസ്കോപ്പാ, ഇടവക വികാരി ഫാ. സി.കെ. വർഗീസ്, മറ്റുവൈദികർ, ബന്ധുമിത്രാദികൾ എന്നിവരോടുള്ള ഹൃദയംഗമായ കൃതജ്ഞത രേഖപ്പെടുത്തുന്നു.

**Children and Grand Children**
**Georgekutty, Thomaskutty, Jollykutty**
**Ciji, Mona, Johnson, Thanku, Thankam, Bitta, Bitty, Abin, Priya, Achu.**

## പാവനസ്മരണയ്ക്ക്



| | |
|---|---|
| ഗീവറുഗീസ് വറുഗീസ് (കുഞ്ഞച്ചൻ) 22-05-1985 | മറിയാമ്മ (കുഞ്ഞാമ്മ) 21-12-2005 |

ഓമല്ലൂർ സെന്റ് തോമസ്
ഓർത്തഡോക്സ് വലിയ പള്ളിയിലെ
കളീയ്ക്കൽ കുടുംബാംഗങ്ങൾ

## 15TH DEATH ANNIVERSARY
## 29-12-2014



**FR. V.A. ABRAHAM (Babu Achan)**

**VELLOOPARAMBIL HOUSE**
**MEENADOM, KOTTAYAM**

Inserted By:

**Late Mrs. Mariamma Abraham (Wife)**
**Sheeba & Saji Vattasseril Poickudiyil**
**Shinu & Anish Kaniyamparampil**

*Grand Childrens*

**Reshma, Shon, Diya, Liya**

ങ്ങൾ വളർന്നതോടുകൂടി അവ സ്ഥിരതയില്ലാത്ത ജീവിത സാഹചര്യങ്ങളെയും സൃഷ്ടിച്ചു. സമയബന്ധിതമായി പൂർത്തീകരിക്കേണ്ട പ്രോജക്ടുകൾക്കായി നമ്മുടെ യുവതീയുവാക്കൾ രാത്രികളെ പകലുകളാക്കി ജോലി ചെയ്യാൻ തുടങ്ങി. ഇതിനിടയിൽ യഥാർത്ഥമായി സ്നേഹം പ്രകടിപ്പിക്കുന്നതിനോ സ്നേഹിക്കപ്പെടുന്നതിനോ പരസ്പരം കരുതുന്നതിനോ കഴിയാതെ വികാരങ്ങൾ ഉള്ളിലൊതുക്കി മുന്നോട്ടു പോകുന്നവർ ഏറെയാണ്.

ഒരു പ്രോജക്ടിൽ നിന്ന് മറ്റൊന്നിലേക്കും ഒരു താമസസ്ഥലത്തുനിന്ന് മറ്റൊരിടത്തേക്കും നിരന്തരമായി മാറിക്കൊണ്ടിരിക്കുന്ന സാഹചര്യങ്ങൾ യുവാക്കളിൽ ഏറെ സംഘർഷം ഉണ്ടാക്കുന്നുണ്ട്. ഒരു ഭാഗത്ത് വരുമാനം വർദ്ധിക്കുമ്പോൾ മറുഭാഗത്ത് മാനസികാരോഗ്യം ചോർന്നു പോകുന്നു.

**4. സാമൂഹികമായ സമ്പർക്കങ്ങളുടെ കുറവ്**

മനുഷ്യൻ കുറെ ജീവജാലങ്ങളെപ്പോലെ തന്നെ സാമൂഹികമായി ജീവിക്കാൻ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതാണ്. പരസ്പര സമ്പർക്കവും പങ്കുവയ്ക്കലുമില്ലാതെ നിലനില്പ് സാധ്യമല്ല. എന്നാൽ ഇന്നത്തെ ജീവിത സാഹചര്യങ്ങളിൽ ഒറ്റപ്പെട്ട ജീവിതമാണ് പലരും നയിക്കുന്നത്. ആവശ്യഘട്ടങ്ങളിൽ പോലും പ്രശ്നങ്ങൾ പങ്കുവയ്ക്കുന്നതും സഹായം അഭ്യർത്ഥിക്കുന്നതും പലരും ബലഹീനതയായി കരുതുന്നു.

**5. മദ്യത്തിന്റെയും മയക്കുമരുന്നിന്റെയും ദുരുപയോഗം**

ആത്മഹത്യ ചെയ്ത ഒരു നല്ല വിഭാഗം ആളുകളും മദ്യത്തിനോ മയക്കുമരുന്നിനോ അടിമകളായിരുന്നു. അതിരുകടന്ന മദ്യാസക്തി ആത്മഹത്യാ പ്രവണതയ്ക്ക് കാരണമാകുന്നുണ്ട് എന്ന് തെളിയിക്കപ്പെട്ടിട്ടുണ്ട്. മാനസികാരോഗ്യത്തെ ഇത് ഏറെ ബാധിക്കുന്നു. മദ്യവും മയക്കുമരുന്നും അത് ഉപയോഗിക്കുന്ന വ്യക്തികളെ മാത്രമല്ല അവരുടെ ബന്ധുക്കളെയും കുട്ടികളെയും മാനസികമായി തളർത്തുന്നു.

**6. ശാരീരികവും മാനസികവുമായ രോഗങ്ങൾ**

ഭേദമാക്കാൻ പ്രയാസമുള്ള കഠിന ശാരീരിക രോഗങ്ങളാൽ ക്ലേശിക്കുന്നവരും വേണ്ടരീതിയിൽ ചികിത്സിക്കപ്പെടാത്ത മാനസിക രോഗികളും ആത്മഹത്യയ്ക്ക് ശ്രമിക്കാറുണ്ട്. ശാരീരിക രോഗങ്ങൾ സൃഷ്ടിക്കുന്ന തീവ്രമായ വേദനയും അരക്ഷിതാവസ്ഥയും താൻ മറ്റുള്ളവർക്ക് ഭാരമാണോ എന്ന ചിന്തയും പലരെയും ആത്മഹത്യാ പ്രവണതയുള്ളവരാക്കുന്നു.

ഡിപ്രഷൻ, സ്കീസോഫ്രീനിയ, ആങ്സൈറ്റി ഡിസോർഡർ, പേഴ്സണാലിറ്റി ഡിസോർഡറുകൾ തുടങ്ങിയ മനോരോഗങ്ങൾ ആത്മഹത്യാ പ്രവണത ഉണ്ടാക്കുന്നവയാണ്. ശരിയായ സമയത്ത് മനോരോഗങ്ങൾ ചികിത്സ നടത്തിയില്ലെങ്കിൽ അത് ആത്മഹത്യയിലേക്ക് നയിക്കാനുള്ള സാധ്യത ഏറെയാണ്.

ഇത്തരത്തിൽ ഒരു വ്യക്തിയിൽ ആത്മഹത്യ പ്രവണത ഉണ്ടാകുന്ന ഘടങ്ങൾ നിരവധിയാണ്. ആത്മഹത്യാ പ്രവണതയുള്ളവരെ തിരിച്ചറിയാൻ സാധിച്ചാൽ ഉചിതമായ ഇടപെടലിലൂടെ വിലപ്പെട്ട ജീവൻനമുക്കോരോരുത്തർക്കും രക്ഷിക്കാൻ സാധിക്കും. എങ്ങനെയാണ് ആത്മഹത്യാ പ്രവണതയുള്ളവരെ തിരിച്ചറിയുക? താഴെ പറയുന്ന അടയാളങ്ങൾ ഒരിക്കലും അവഗണിക്കരുത്.

* മരണത്തെക്കുറിച്ചോ ആത്മഹത്യയേക്കുറിച്ചോ ആവർത്തിച്ച് സംസാരിക്കുക * താൻ ആരുമല്ലെന്നും ആർക്കും വേണ്ടപ്പെട്ടയാൾ അല്ലെന്നുമുള്ള തോന്നൽ * താൻ ഒരു പരാജയമാണന്നോ മറ്റുള്ളവർക്ക് ഭാരമാണന്നോ ഉള്ള തോന്നൽ * സ്വയം ഉൾവലിയാനുള്ള പ്രവണത/സാമൂഹികമായ ഒറ്റപ്പെടൽ * പ്രതീക്ഷയും സഹായവും അറ്റ് തീവ്രമായ ദുഃഖം അനുഭവിക്കുന്ന അവസ്ഥ * സ്വയം മുറിപ്പെടുത്തുന്ന സ്വഭാവം/നേരത്തേയുള്ള ആത്മഹത്യാ ശ്രമം. * ഒരു കുടുംബത്തിന്റെയോ സുഹൃത്തിന്റെയോ ആത്മഹത്യ. * ഏതെങ്കിലും തരത്തിലുള്ള പ്രവർത്തനങ്ങളിൽ ഏർപ്പെടാൻ ഉന്മേഷം ഇല്ലാത്ത അവസ്ഥ. * സ്വഭാവത്തിൽ പെട്ടെന്നുണ്ടാകുന്ന മാറ്റം/മൂഡിൽ സംഭവിക്കുന്ന തീവ്രമായ വ്യതിയാനം. * അടുത്ത കാലത്തുണ്ടായ തീവ്രമായ നഷ്ടങ്ങൾ; മരണം, വിവാഹ തകർച്ച, ബന്ധങ്ങളിലെ തകർച്ച. * മനോരോഗം. * മദ്യത്തിന്റെയോ, മയക്കുമരുന്നിന്റെയോ ഉപയോഗം. * പെട്ടെന്ന് അസ്വസ്ഥതയും ദേഷ്യവും പ്രകടിപ്പിക്കുന്ന സ്വഭാവം. * ഉറക്കമില്ലായ്മയോ കൂടുതൽ ഉറങ്ങുന്ന സ്വഭാവമോ * വിലപിടിപ്പുള്ള സ്വന്തസാധനങ്ങൾ പെട്ടെന്ന് മറ്റുള്ളവർക്ക് നൽകുക * സ്വയം മരിക്കാൻ മാർഗ്ഗങ്ങൾ അന്വേഷിക്കുക * പ്രതികാരം ചെയ്യാൻ ഒരുങ്ങുകയോ അങ്ങനെ ചെയ്യുമെന്നു പറയുകയോ ചെയ്യുക.

ഈ സൂചനകളിൽ ഏതെങ്കിലുമോ പലതോ ശ്രദ്ധയിൽപെട്ടാൽ അത് ഗൗരവത്തോടെ കാണേണ്ടതാണ്. അവരെ അവഗണിക്കാതെ കൂടുതൽ അടുപ്പം കാണിക്കുകയും അവരുടെ പ്രയാസങ്ങൾക്ക് ചെവി കൊടുക്കുകയും ചെയ്യുക. അവരുടെ അവസ്ഥ അടുത്ത ബന്ധുക്കളുടെ ശ്രദ്ധയിൽ കൊണ്ടുവരികയും അവർക്ക് സൈക്കോളജിസ്റ്റിന്റെയോ സൈക്യാട്രിസ്റ്റിന്റെയോ സഹായം ലഭ്യമാക്കുകയും ചെയ്യണം. ഉചിത സമയത്തുള്ള ഇടപെടൽ വിലപ്പെട്ട ഒരു ജീവൻ രക്ഷിച്ചേക്കാം.

(ആത്മഹത്യാ വിരുദ്ധ പ്രവർത്തനങ്ങൾക്ക് നേതൃത്വം കൊടുക്കുന്ന 'ആരോഗ്യ ചാരിറ്റബിൾ ഫൗണ്ടേഷന്റെ' മുഖ്യ കാര്യദർശിയും അട്ടപ്പാടിയിലെ ആരോഗ്യപോഷണം പദ്ധതിയുടെ കോ-ഓർഡിനേറ്ററുമാണ് ഡോ. സിബി തരകൻ. Help Line:7025067695 (സാന്ത്വനം എമോഷണൽ സപ്പോർട്ട് ഹെൽപ്പ് ലൈൻ) ഇ-മെയിൽ: aarogya2008@gmail.com.



# സുറിയാനി ബൈബിളിലെ പാഠഭേദങ്ങൾ

■ ഫാ. ഡോ. റ്റി. ജെ. ജോഷ്വ

**പുരുഷന്മാരിൽ നിന്ന് വേർപെടുത്തി സ്ത്രീകളെ പ്രത്യേകമായി പരിഗണിക്കുന്ന സമീപനം യേശുവിനില്ലായിരുന്നു. തന്നെ അനുഗമിച്ച ശിഷ്യസമൂഹത്തിൽ സ്ത്രീകളും ഉൾപ്പെട്ടിരുന്നു. അന്നത്തെ റാബിമാർ ഒരിക്കലും അപ്രകാരം അനുവദിക്കുമായിരുന്നില്ല. ക്രിസ്തുവിൽ കൈവന്ന പുതിയ ദർശനത്തിനു നിരക്കാത്തതാണ് സ്ത്രീകളെ വേർതിരിച്ചു കാണുന്നത്.**

പഴയ നിയമകൃതികൾ എല്ലാം എബ്രായ ഭാഷയിൽ രചിക്കപ്പെട്ടു. അതിന്റെ ആദ്യത്തെ പരിഭാഷ ഗ്രീക്കിലേക്കായിരുന്നു. അത് ബി.സി. മൂന്നാം നൂറ്റാണ്ടിൽ അലക്സാന്ത്രിയായിൽ വച്ച് 70 പണ്ഡിതന്മാർ ചേർന്നു നിർവ്വഹിച്ചു. അക്കാരണത്താൽ അതിന് സെപ്റ്റുവജിന്റ് (=എഴുപത്) എന്നു പേരായി. ഈ പരിഭാഷയിൽ 'യഹോവ' എന്ന നാമത്തിനു പകരം 'കർത്താവ്' (കുറിയോസ്) എന്ന് മാറ്റം വരുത്തി. യഹോവയുടെ നാമം വൃഥാ എടുക്കരുത് എന്ന കല്പനയെ ആദരിച്ച് ആ നാമം ഒരു സന്ദർഭത്തിലും ഉച്ചരിക്കുക പോലുമില്ലായിരുന്നു.

സെപ്റ്റുവജിന്റ് പരിഭാഷയെ അവലംബമാക്കിയാണ് എ.ഡി. നാലാം നൂറ്റാണ്ടിൽ ലത്തീൻ, സുറിയാനി എന്നീ ഭാഷകളിലേക്കു പരിഭാഷയുണ്ടായത്. അതുകൊണ്ട് കത്തോലിക്കരുടെയും സുറിയാനിക്കാരുടെയും വേദപുസ്തകത്തിൽ യഹോവ എന്ന നാമം കാണുകയില്ല. 23-ാം സങ്കീർത്തനം "കർത്താവ് എന്റെ ഇടയനാകുന്നു" എന്നാണുള്ളത്. എബ്രായ മൂലത്തിൽ നിന്ന് പല പാഠഭേദങ്ങളും സുറിയാനി, ലത്തീൻ പരിഭാഷകളിൽ കാണുന്നതിന്റെ കാരണം അവ രണ്ടും സെപ്റ്റുവജിന്റിൽ നിന്നാണ്. അതുകൊണ്ടു തന്നെ സെപ്റ്റുവജിന്റിൽ 46 പുസ്തകങ്ങൾ ഉള്ളതിനാൽ ആ പുസ്തകങ്ങൾ എല്ലാം സുറിയാനി, ലത്തീൻ ബൈബിളിലുമുണ്ട്.

മസുമൂറാകൾ സുറിയാനിയിൽ നിന്നുള്ള പരിഭാഷയാണ് നാം നമസ്ക്കാരങ്ങളിൽ ഉപയോഗിക്കുന്നത്. അവയിൽ പലയിടത്തും ബൈബിൾ സൊസൈറ്റി പരിഭാഷയിൽ നിന്നും വ്യത്യാസങ്ങൾ കാണാം. അതിനു കാരണം സെപ്റ്റുവജിന്റിലെ വ്യത്യാസങ്ങൾ തന്നെ.

പുതിയ നിയമ കൃതികൾ എല്ലാം തന്നെ ഗ്രീക്കിലാണ് എഴുതിട്ടുള്ളത്. മത്തായിയുടെ സുവിശേഷം അറമായ ഭാഷയിൽ രചിക്കപ്പെട്ടു എന്നു ചില സുറിയാനി പിതാക്കന്മാർ പറയുന്നു എങ്കിലും അതിനു വ്യക്തമായ തെളിവുകൾ ഒന്നുമില്ല. ഏതായാലും ഇപ്പോൾ ലഭ്യമായിട്ടുള്ള മത്തായിയുടെ സുവിശേഷം നിശ്ചയമായും ഗ്രീക്കിൽ തന്നെ രചിച്ചതാണ്. പണ്ഡിതന്മാർ എല്ലാം സമ്മതിക്കുന്ന കാര്യമാണ്. ഗ്രീക്കിൽ നിന്ന് നാലാം നൂറ്റാണ്ടിൽ സുറിയാനിയിലേക്കു പരിഭാഷപ്പെടുത്തിയ പ്ശീത്താ (Peshitta)യാണ് സുറിയാനി സഭയുടെ ഔദ്യോഗിക ബൈബിൾ. ആരാധനാ മധ്യേയുള്ള

ഏവൻഗേലിയോൻ വായിച്ചിരിക്കുന്നത് ഇതിൽ നിന്നു മാത്രമാണ്. സുറിയാനിയിൽ നിന്ന് തത്സമയം പരിഭാഷപ്പെടുത്തുന്ന പതിവായിരുന്നത് മാത്യൂസ് ദ്വിതീയൻ വരെ പിന്തുടർന്ന്, പാമ്പാടി ത്തിരുമേനി, സേവേറിയോസ് തിരുമേനി തുടങ്ങിയവരും ഈ രീതി പിന്തുടർന്നിരുന്നു. അങ്ങനെ അധികാരികതയും അപ്രമാദിത്വവും കല്പിച്ചുകൊടുത്തിട്ടുള്ള പ്ശീത്താ പരിഭാഷയിലെ രണ്ടു ഭാഗങ്ങളാണ് ഇവിടെ വിചിന്തനം ചെയ്യുന്നത്.

1) മത്താ.25:1. "സ്വർഗ്ഗരാജ്യം തങ്ങളുടെ ദീപേഷ്ടികൾ എടുത്തുകൊണ്ട് മണവാളനെയും മണവാട്ടിയെയും എതിരേൽക്കുവാൻ പുറപ്പെട്ട പത്തുകന്യകമാരോട് സാമ്യമുള്ളതത്രേ" (കണിയാമ്പറമ്പിൽ-പരിഭാഷ) ഈ ഭാഗം തന്നെ സ്ത്രീകളുടെ സംസ്ക്കാര ശുശ്രൂഷയിൽ ഉദ്ധരിച്ചിട്ടുള്ളത് ഇപ്രകാരമാണ്" വീണ്ടും സ്വർഗ്ഗരാജ്യം മണവാളന്റെയും മണവാട്ടിയുടെയും എതിരേല്പിനായിട്ട് ദീപയഷ്ടികൾ എടുത്തു കൊണ്ടു പുറപ്പെട്ട പത്തുകന്യകമാർ..."

ഈ സുറിയാനി ഭാഷ്യത്തെ ആധാരമാക്കി ശ്ഹീമാ നമസ്ക്കാരത്തിൽ ചൊവ്വാഴ്ച മൂന്നാം മണി നേരത്തെ നമസ്ക്കാരം പത്തു കന്യകമാരുടെ ഉപമയെ അവലംബമാക്കിയാണ്. അവിടെയും മണവാളനോടൊപ്പം മണവാട്ടിയെയും എതിരേല്ക്കാൻ എന്നുണ്ട്.

മൂലഭാഷയായ ഗ്രീക്കിൽ മണവാളനെ എന്നു മാത്രമേയുള്ളു. മറ്റ് എല്ലാ പരിഭാഷകളിലും അങ്ങനെ തന്നെ. സുറിയാനിയിൽ എങ്ങനെയോ പിശകു പറ്റി. അതു തിരുത്താതെ നൂറ്റാണ്ടുകളായി നാം ചൊല്ലുകയും വായിക്കുകയും ചെയ്യുന്നു. യഹൂദരുടെ വിവാഹ സമ്പ്രദായം പരിഗണിച്ചാലും മണവാട്ടിയുടെ തോഴ്മക്കാർ മണവാളനെ എതിരേല്ക്കാൻ കാത്തിരുന്നത്, എത്തുമ്പോൾ മണവാട്ടിയുടെ ഭവനത്തിലേക്ക് ആനയിക്കുന്ന പതിവാണ്. കന്യകമാർ മണവാളനെ മാത്രമാണ് കാത്തിരുന്നത് എന്നു പിന്നീടുള്ള പ്രസ്താവന സ്പഷ്ടമാക്കുന്നു. 'അർദ്ധരാത്രിക്കോ മണവാളൻ വരുന്നു. അവനെ എതിരേല്പാൻ പുറപ്പെടുവിൻ (മത്താ. 25:6) മണവാട്ടിക്കുവേണ്ടിയല്ല കാത്തിരുന്നത് എന്നു സ്പഷ്ടം. അതുകൊണ്ട് ഇനിയെങ്കിലും ആ തെറ്റു തിരുത്തി വൈദികർ വായിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. സുറിയാനിയിൽ ഒരു പിശകു പറ്റിയാൽ അത് കണ്ണുമടച്ച് പിന്തുടരുകയല്ല, തിരുത്തുകയാണു വേണ്ടത്. ഓർക്കുവാനുള്ളത് മൂലം സുറിയാനിയല്ല, ഗ്രീക്കാണ്. ഗ്രീക്കിലുള്ളതാണ് ആധികാരമായിട്ടുള്ളത്.'

2. യോഹ. 21:15-17 ശീമോൻ പത്രോസിനെ ഗലീലത്തടാക തീരത്ത് (തിബര്യോസ് തടാകം എന്നും പേരുണ്ട്) ഉത്ഥിതനായ കർത്താവ് അഭിസംബോധന ചെയ്യുന്ന രംഗമാണ്. "നീ എന്നെ സ്നേഹിക്കുന്നുവോ" എന്നു ചോദിച്ചപ്പോൾ സ്നേഹിക്കുന്നു എന്നു മറുപടി പറഞ്ഞു. അപ്പോൾ എന്റെ കുഞ്ഞാടുകളെ മേയിക്കുക എന്ന നിയോഗം. രണ്ടാം പ്രാവശ്യം എന്റെ "ആടുകളെ"മേയിക്കുക. മൂന്നാം പ്രാവശ്യത്തെ നിയോഗം സുറിയാനി പരിഭാഷയിൽ "എന്റെ പെണ്ണാടുകളെ മേയിക്കുക" എന്നാണ്. (യോഹ. 21:18) പള്ളിയിൽ വായിക്കാൻ ഉപയോഗിക്കുന്ന വായനപ്പടി ഏവൻഗേലിയോനിലും പെണ്ണാടുകളെ എന്നാണ്. പെണ്ണാടുകളെ വേർതിരിച്ചു കാണാൻ താല്പര്യമുള്ള സുറിയാനിക്കാർ തർജ്ജമയിൽ വരുത്തിയ മാറ്റമാണ്. ഗ്രീക്കിൽ രണ്ടാമത്തെയും മൂന്നാമത്തെയും നിയോഗം ഒന്നു തന്നെ. "ആടുകളെ (Ta Probata) മേയിക്കുക" എന്നാണ്.

കർത്താവ് കോലാടുകളെയും പള്ളാടുകളെയും വേർതിരിക്കുന്നതായി പറയുന്നുണ്ടെങ്കിലും മുട്ടാടുകളിൽ നിന്നു വേർതിരിച്ച് പെണ്ണാടുകളെപ്പറ്റി പറഞ്ഞിട്ടില്ല. ആണും പെണ്ണുമടങ്ങിയ ആട്ടിൻപറ്റം ഒന്നുതന്നെ. കത്തോലിക്കാ (P.O.C.) പരിഭാഷയിൽ ആദ്യം "ആടുകളെ" എന്നും പിന്നെ രണ്ടു പ്രാവശ്യവും "കുഞ്ഞാടുകളെ" എന്നുമാണ്. ആ ക്രമം ഒട്ടും തന്നെ യുക്തിസഹമല്ല; മൂലത്തോടു നിരക്കുന്നതുമല്ല. എന്നാലും ആ പരിഭാഷയിൽ "പെണ്ണാടുകളെ"എന്നു വേർതിരിച്ചിട്ടില്ല എന്നത് ശ്രദ്ധേയം തന്നെ.

ഒരു ഉന്നത സ്ഥാനീയർ നൽകിയ ഒരു വ്യാഖ്യാനം ചിരി ഉയർത്തുന്നതായിരുന്നു. പഴയകാലത്ത് പള്ളിയിൽ മുൻനിരയിൽ കുഞ്ഞുങ്ങളും അതിന്റെ പിന്നിൽ ഇരുവശത്തുമായി പുരുഷന്മാരും, ഏറ്റവും പിറകിൽ ഇരുവശത്തുമായി സ്ത്രീകളും നിൽക്കുന്ന പതിവായിരുന്നു. എന്റെ ചെറുപ്പത്തിലാണ് പുരുഷന്മാരും സ്ത്രീകളും വടക്കും തെക്കുമായി (ഇടത്തും വലത്തും) നിൽക്കുന്ന പതിവുണ്ടായത്. അന്ന് അതിനെ എതിർത്ത കഥാനായകൻ പഴയ പതിവിനെ ന്യായീകരിക്കാൻ

> **സുറിയാനിയിൽ ഒരു പിശകു പറ്റിയാൽ അത് കണ്ണുമടച്ച് പിന്തുടരുകയല്ല, തിരുത്തുകയാണു വേണ്ടത്.**

കണ്ടു പിടിച്ച വേദന്യായമാണ് മേൽപ്പറഞ്ഞ സുറിയാനി ഭാഷ്യം- കുഞ്ഞാടുകൾ ആടുകൾ, പെണ്ണാടുകൾ! എന്തിനും ഏതിനും വേദപുസ്തകത്തെ മറപിടിക്കുന്ന പ്രവണതയുടെ ഒരു ഉദാഹരണം എന്നോർത്താൽ മതി.

പുരുഷന്മാരിൽ നിന്ന് വേർപെടുത്തി സ്ത്രീകളെ പ്രത്യേകമായി പരിഗണിക്കുന്ന സമീപനം യേശുവിനില്ലായിരുന്നു. തന്നെ അനുഗമിച്ച ശിഷ്യസമൂഹത്തിൽ സ്ത്രീകളും ഉൾപ്പെട്ടിരുന്നു. അന്നത്തെ റാബിമാർ ഒരിക്കലും അപ്രകാരം അനുവദിക്കുമായിരുന്നില്ല. ക്രിസ്തുവിൽ കൈവന്ന പുതിയ ദർശനത്തിനു നിരക്കാത്തതാണ് സ്ത്രീകളെ വേർതിരിച്ചു കാണുന്നത്. ■

**ഓർമ്മപ്പെരുന്നാൾ**

കൊരട്ടി:- യാക്കോബ് മാർ പോളികാർപ്പോസ് മെത്രാപ്പോലീത്തായുടെ 28-ാം ഓർമ്മ ഡിസം. 26-ന് കൊരട്ടി സീയോൻ സെമിനാരിയിൽ.

**1-ാം ചരമ വാർഷികം**
**23-12-2014**

**MRS. JOLLY KOCHUMMEN**

**Valliathu House**
Ennakkad P.O.
Chengannur-(Via)
Alleppey-689624

എന്ന്
സന്തപ്ത കുടുംബാംഗങ്ങൾ

## മാർ ഗ്രീഗോറിയോസ് മൂവ്മെന്റ് - കുവൈറ്റ്

(സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് മഹാ ഇടവകയിലെ ആത്മീയ ജീവകാരുണ്യ സംഘടന)

### SAVE A LIFE – PHASE II (ഹൃദ്രോഗചികിത്സാ സഹായപദ്ധതി)

മാർ ഗ്രീഗോറിയോസ് മൂവ്മെന്റ് കുവൈറ്റ് (M.G.M) 2004-2005 വർഷങ്ങളിൽ നടപ്പാക്കിയ SAVE A LIFE എന്ന ഹൃദയശസ്ത്രക്രിയാ പദ്ധതിയിലൂടെ 32 ഹൃദ്രോഗികൾക്ക് സഹായങ്ങൾ എത്തിക്കുവാൻ സാധിച്ചു. ഇതിന്റെ തുടർച്ചയായി ഈ വർഷവും SAVE A LIFE – PHASE II എന്ന ഹൃദയശസ്ത്രക്രിയാ പദ്ധതി പരുമല സെന്റ് ഗ്രീഗോറിയോസ് കാർഡിയോ വാസ്കുലർ ആശുപത്രിയുമായി സഹകരിച്ച് നടപ്പാക്കാൻ ഉദ്ദേശിക്കുന്നു. ഇതിലേക്ക് അടിയന്തിരമായി ശസ്ത്രക്രിയ / ചികിത്സ ആവശ്യമായിട്ടുള്ള 55 വയസ്സിൽ കവിയാത്ത നിർദ്ധനരായ രോഗികളിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു.

ചികിത്സ ലഭിക്കുവാൻ അർഹതയുള്ളവർ തങ്ങളുടെ പേര്, മേൽവിലാസം, വയസ്സ്, മതം, വാർഷികവരുമാനം, തൊഴിൽ, ആശ്രിതർ, ബന്ധപ്പെടാവുന്ന ഫോൺ നമ്പർ എന്നീ വിവരങ്ങൾക്കൊപ്പം താഴെപ്പറയുന്ന രേഖകൾക്കൂടി ഹാജരാക്കേണ്ടണ്ടതാണ്.

1) മുൻകാല ചികിത്സയുടെ വിശദവിവരങ്ങൾ
2) അടിയന്തിര ചികിത്സ ആവശ്യമാണെന്നുള്ള ഡോക്ടറുടെ സർട്ടിഫിക്കറ്റ്
3) സമീപ പ്രദേശത്തുള്ള ഓർത്തഡോക്സ് പള്ളി വികാരിയുടെ സാക്ഷ്യപത്രം (ഫോൺ നമ്പർ സഹിതം)
4) ആധാർ / ഐ.ഡി കാർഡിന്റെ കോപ്പി
5) വരുമാന സർട്ടിഫിക്കറ്റിന്റെ സാക്ഷ്യപ്പെടുത്തിയ കോപ്പി
6) അപേക്ഷകന്റെ ഫോട്ടൊ

അപേക്ഷകൾ 15-02-2015 - നു മുൻപായി താഴെപ്പറയുന്ന വിലാസത്തിൽ അയക്കേണ്ടതാണ്.

**Secretary, M.G.M, Box No. 1946, MALANKARA SABHA,
Devalokam P.O., Kottayam - 686004**

ബന്ധപ്പെട്ട രേഖകളില്ലാത്ത അപേക്ഷകൾ പരിഗണിക്കുന്നതല്ല. ചികിത്സ ലഭിക്കുവാൻ അർഹതയുള്ളവരെ പ്രസ്തുത വിവരം യഥാസമയം അറിയിക്കും. എം.ജി.എം കമ്മറ്റിയുടെ തീരുമാനം അന്തിമമായിരിക്കുന്നതും അതിന്മേൽ യാതൊരു കത്തിടപാടുകളും സ്വീകരിക്കാത്തതുമാണ്.

മാർ ഗ്രീഗോറിയോസ് മൂവ്മെന്റ് - കുവൈറ്റ്

## കൂദാശയുടെയും ശതാബ്ദിയുടെയും നിറവിൽ മാർ ബസേലിയോസ് ഗ്രിഗോറിയോസ് പള്ളി

### പോരുവഴി, കൊല്ലം ഭദ്രാസനം

**എ.ഡി.** 4-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ഭക്തരും താപസ ശ്രേഷ്ഠരുമായ സഹോദരൻമാരായിരുന്നു മാർ ബസേലിയോസ് ഗ്രിഗോറിയോസ് പിതാക്കൻമാർ. കപ്പദോക്കിയൻ പിതാക്കൻമാർ എന്ന പേരിലും ഇവർ അറിയപ്പെട്ടിരുന്നു.

ജീവിച്ചിരുന്നപ്പോൾ പ്രാർത്ഥനയിലും ജാഗരണത്തിലും തീഷ്ണതയുള്ളവരും ജീവിതവിശുദ്ധിയിലും പഠിപ്പിക്കലുകളിലും നിഷ്ഠയുള്ളവ രായിരുന്നു. കപ്പദോക്കിയൻ പിതാക്കൻമാർ താപസ ശ്രേഷ്ഠരായ മാർ ബസേലിയോസിന്റെയും മാർ ഗ്രിഗോറിയോസിന്റെയും പ്രാർത്ഥനയും മദ്ധ്യസ്ഥതയും ഈ ഇടവകയ്ക്കും ദേശത്തിനും കാവലും കോട്ടയുമാണ്.

പത്തനംതിട്ട ജില്ലയുടെ നിലയ്ക്കൽ പ്രദേശത്ത് നിന്ന് ആളുകൾ കടമ്പനാട്, അടൂർ, തുമ്പമൺ, പോരുവഴി, ശൂരനാട് തുടങ്ങിയ സ്ഥലങ്ങളിൽ താമസമാക്കി. എ.ഡി. 325-ൽ കടമ്പനാട് ഒരു ദേവാലയം പണികഴിപ്പിച്ച് ആത്മീയ കാര്യങ്ങൾ നിറവേറ്റികൊണ്ടിരുന്നു. എന്നാൽ കാലഘട്ടത്തിന്റെ മാറ്റങ്ങൾ ഉൾക്കൊണ്ട് പിൻതലമുറക്കാരായ പോരുവഴി, ശൂരനാട് നിവാസികൾ 1914-ൽ പോരുവഴിയിൽ മാർ ബസേലിയോസ് ഗ്രിഗോറിയോസ് പിതാക്കൻമാരുടെ നാമത്തിൽ ഒരു ദേവാലയം പണികഴിപ്പിച്ചു.

ഈ ദേവാലയം ഇപ്പോൾ ശതാബ്ദിയുടെ നിറവിലാണ്. കൊല്ലം ദ്രാസനത്തിലെ പ്രധാനപ്പെട്ട പള്ളികളിൽ ഒന്നാണിത്. 450-ൽ പരം കുടുംബങ്ങൾ ഈ ഇടവകയ്ക്കുണ്ട്. കൂടാതെ ഒരു എൽ. പി. സ്കൂൾ, പാരിഷ് ഹാൾ, അഞ്ച് കുരിശടികൾ എന്നിവയും ഉണ്ട്. സണ്ടേ സ്ക്കൂൾ, ബാലസമാജം, എം. ജി. ഒ. സി. എസ്. എം, യുവജനപ്രസ്ഥാനം, മർത്തമറിയം സമാജം, ഉപവാസ പ്രാർത്ഥനകൾ, ശുശ്രൂഷകസംഘം, ആർദ്രത ചാരിറ്റി എന്നിവയും പ്രവർത്തിക്കുന്നു.

പൗരാണികത നിലനിർത്തിയിട്ടുള്ള ദേവാലയത്തിന്റെ ശിലാസ്ഥാപനം 2010 ആഗസ്റ്റ് മാസം 15-ാം തീയതി കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ സഖറിയ മാർ അന്തോണിയോസ് തിരുമനസ്സുകൊണ്ട് നിർവ്വഹിച്ചു.

പുതിയ ദേവാലയത്തിന്റെ കൂദാശാകർമ്മം 2015 ജനുവരി 9, 10 തീയതികളിൽ നടക്കുകയാണ്. പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടും മുഖ്യകാർമ്മികത്വം വഹിക്കും. കൂദാശയോട് ചേർന്ന് ശതാബ്ദി ആഘോഷങ്ങളുടെ സമാപനവും നടക്കും. കൂടാതെ കുടുംബസംഗമം, ആദ്ധ്യാത്മിക സംഘടനകളുടെ കൂട്ടായ്മ, ശതാബ്ദി മന്ദിര കൂദാശ, കൊടിമര ഘോഷയാത്ര, സ്വീകരണ ഘോഷയാത്ര, ദീപശിഖാ പ്രയാണം, കൺവൻഷൻ, ഒരുക്കധ്യാനം, സ്നേഹവിരുന്ന് എന്നിവയും ഉണ്ടായിരിക്കും. ഇടവകയുടെ നിർമ്മാണ പ്രവർത്തനങ്ങളിൽ സഹായിച്ച ഏവരോടുമുള്ള നന്ദി അറിയിക്കുകയും എല്ലാവരേയും കൂദാശയിലേയ്ക്കും ശതാബ്ദി ആഘോഷങ്ങളിലേക്കും സ്വാഗതം ചെയ്യുന്നു.



ഇടവക വികാരി
**ഫാ. ജെയിംസ് നല്ലില**

*Advt.* ■

**11-ാം ചരമ വാർഷികം**
**17-12-2014**



**റവ. ഫാ. ദാനിയേൽ പുളിവേലിൽ**

**ആമക്കുന്ന്-കോന്നി**

എന്ന് സന്തപ്ത
**പുളിവേലിൽ കുടുംബം**

ആചാര്യേശാ മശിഹാ കൂദാശ
കളർപ്പിച്ചോരീ
ആചാര്യനേകുക പുണ്യം
നാഥാ സ്തോത്രം.



## ദേവാലയ ധൂർത്ത്

**പ്ര**തീകാത്മകമായ ഒരു ദേവാലയം ഡോ. കെ.എം. ജോർജ് അച്ചന്റെ നേതൃത്വത്തിൽ പീരുമേട്ടിൽ നിർമ്മിച്ചത് പത്രങ്ങളുടെ പേജുകളിൽ വായനക്കാർ കണ്ടതാണ്. അതേക്കുറിച്ച് പലരും ചിന്തിക്കാതിരുന്നില്ല. പക്ഷേ ആ, ചിന്ത എവിടെവരെയെത്തി എന്നതാണ് ചിന്തിക്കേണ്ടത്.

ലക്ഷങ്ങൾ ചെലവഴിച്ച് ദേവാലയങ്ങൾ നിർമ്മിക്കുന്ന സ്ഥാനത്ത് കോടികൾ മുടക്കി കൊട്ടാരസമാനമായ ദേവാലയങ്ങൾ പണിതുയർത്തുന്ന കാലമാണിത്. ദേവാലയങ്ങൾ വേണം ഇടവകയുടെ വലിപ്പമനുസരിച്ച്-കുടുംബങ്ങളുടെ എണ്ണത്തിനുവിധേയമായി വായുവും വെളിച്ചവും കടന്നു വരുന്ന രീതിയിൽ ബലവും മനോഹരവുമായി നിർമ്മിക്കണം-"മനോഹരം" കേവലം ധൂർത്താകരുത്. ദേവാലയം ഭംഗിയായിരിക്കണം. ഇന്നു ദേവാലയങ്ങൾ പണിയുന്നത് ഇടവകയുടെ അഹന്ത കാണിക്കുന്നതിനല്ലേ? 7-8 കോടി ചെലവഴിക്കുന്നവർ അതിൽ രണ്ടു മൂന്നു കോടി "കൂദേശ് കുദിശിനും" വേണ്ടി നീക്കി വയ്ക്കുന്നു. പള്ളിച്ചമയങ്ങൾ എന്തിനുവേണ്ടി എന്ന് ആരും ചിന്തിക്കുന്നില്ല. അതുപോലെ പ്രയോജനമില്ലാത്ത കോൺക്രീറ്റും കെട്ടുകാഴ്ചകൾ, തൂണുകൾ, വിചിത്രപ്പണികൾ ഇവ കേവലം ധൂർത്തിന്റെ പട്ടികയിൽ അല്ലേ വരുന്നത്? ആവശ്യം എന്താണ്? ആവശ്യം ഇല്ലാത്തത് എന്താണ്? ആർക്കും ഒരു നിശ്ചയവുമില്ല. മൽസരം ഇടവകതമ്മിലോ, സമൂഹങ്ങൾ തമ്മിലോ! സാധാരണക്കാരായ പാവങ്ങൾ ഒന്നും അറിയുന്നില്ല. എന്നാൽ അവരും കൊടുക്കണം കണക്കനുസരിച്ച് ഇടവകയിലെ പാവങ്ങളെ ഓർക്കാതെ പള്ളിക്കുവേണ്ടി മാത്രം കോടികൾ ചെലവഴിക്കുമ്പോൾ പാശ്ചാത്യ നാട്ടിലെ വലിയ ദേവാലയങ്ങളും മ്യൂസിയമായി മാറിയ കഥകൾ ഓർക്കണം! ഇവിടെയും ആ ഗതി വരാതിരിക്കുമോ? "ദേവാലയധൂർത്ത്", "കൂദേശ് കുദിശ് ധൂർത്ത് " "സ്വർണ്ണക്കൊടിമര ധൂർത്ത് " എല്ലാം കുറയ്ക്കണം. ഡോ. കെ.എം. ജോർജ് അച്ചന്റെ പ്രതീകാത്മക ദേവാലയത്തിന്റെ ചിന്ത നമ്മുടെ മുമ്പിൽ നിൽക്കുന്നു! ധൂർത്ത് കുറച്ച് ഇടവകയിലെ പാവങ്ങളെ ഒന്ന് ഓർക്കുക:

**-വർഗീസ് കിഴക്കേമുറി**




# വിവാഹ മോചനം...

■ അഡ്വ. ജാസ്മിൻ എബി മാത്യൂസ്

വിശുദ്ധ വിവാഹകൂദാശയിലൂടെ തുടക്കം കുറിച്ച വിവാഹ ബന്ധങ്ങൾ സാമൂഹിക മാറ്റങ്ങൾക്ക് വിധേയമായി ഇന്നു പ്രതിസന്ധികളിലേക്കു കടക്കുകയും, വിവാഹമോചനങ്ങളുടെ നിരക്ക് വർദ്ധിക്കുകയും ചെയ്യുന്നു. പുതിയ തലമുറയിൽ വിവാഹം കഴിയുന്നതോടെ വ്യക്തി സ്വാതന്ത്ര്യം നഷ്ടപ്പെടുന്നതായും, സ്വയം അടിമയാകുന്നതായും ഉള്ള തോന്നലുകൾ ഏറി വരുന്നു. കുടുംബ സന്തോഷം ജീവിത പങ്കാളിയുമായി സാദ്ധ്യമല്ല എന്ന ചിന്ത ശക്തിപ്പെടുന്നു. ഇത്തരം ബന്ധങ്ങളിൽ നിന്നു പുറത്തു കടക്കണമെന്ന വിചാരം കുടുംബ കോടതിയിലേക്കും നയിക്കുന്നു. ക്രൈസ്തവർക്ക് വിവാഹമോചനം അനുവദനീയമാണോ എന്ന ചോദ്യം പ്രസക്തമാകുന്നത് ഇവിടെയാണ്. ഇതിനു ഉത്തരം കിട്ടണമെങ്കിൽ ക്രൈസ്തവ വിവാഹം എന്താണെന്നു അറിയണം.

മറ്റു മതങ്ങളിൽ നിന്നു വ്യത്യസ്തമായി ദൈവാനുഗ്രഹത്തോടെയുള്ള ഒരു വിശുദ്ധ കർമ്മമായും, ഒരു ആയുഷ്ക്കാല ബന്ധമായും ആണ് ക്രൈസ്തവ വിവാഹത്തെ വിഭാവനം ചെയ്യുന്നത്. പാരമ്പര്യങ്ങളുടെയും, വിശുദ്ധ വേദപുസ്തകത്തിന്റെയും അടിസ്ഥാനത്തിലേ ഇതു വ്യക്തമാകൂ. പഴയനിയമത്തിലൂടെ വളർന്ന് ക്രിസ്തുവിൽ എത്തി പൂർണ്ണത നേടുന്ന ഒരു ദീർഘകാല ചരിത്രം ക്രിസ്തീയ വിവാഹത്തിനുണ്ട്. സൃഷ്ടിയുടെ പ്രാരംഭത്തിൽ മനുഷ്യസൃഷ്ടി നടത്തിയ ദൈവം നരനിൽ നിന്നും നാരിയെ സൃഷ്ടിച്ചു. പരസ്പരം താങ്ങും, തണലുമായി സ്നേഹിച്ചും, ബഹുമാനിച്ചും മനുഷ്യചരിത്രത്തെ മുന്നോട്ടു നയിക്കുവാനുള്ള ഉത്തരവാദിത്വം രണ്ടുപേരിലും ഒരുപോലെ നൽകി.

പുരുഷന്മാർ സ്ത്രീയ്ക്കുവേണ്ടിയും, സ്ത്രീ പുരുഷന് വേണ്ടിയും സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. സ്ത്രീ-പുരുഷ ഐക്യമാണ് ഉല്പത്തി പുസ്തകത്തിൽ ദർശിക്കുന്നത്. അടിസ്ഥാനമായി ചിന്ത ഇങ്ങനെ ആയിരുന്നുവെങ്കിലും യഹൂദന്മാർ സ്ത്രീ-പുരുഷ പങ്കാളിത്തത്തിനു പകരം പുരുഷ മേൽക്കോയ്മയാണ് ജീവിത പ്രമാണമാക്കിയിരുന്നത്. യഹൂദന്മാരുടെ ഇടയിൽ പുരുഷന് ബഹുഭാര്യത്വവും, ഉപേക്ഷണപത്രം (certificate of divorce) കൊടുത്ത് ഉപേക്ഷിക്കുന്ന രീതിയും നിലവിൽ ഉണ്ടായിരുന്നു. ആവർത്തനപുസ്തകം 24:1 "ഒരു പുരുഷൻ സ്ത്രീയെ വിവാഹം ചെയ്ത ശേഷം അവളിൽ ദൂഷ്യമായതു വല്ലതും കണ്ടിട്ട് അവന് അവളോടു അനിഷ്ടം തോന്നിയാൽ ഒരു ഉപേക്ഷണപത്രം എഴുതി കൈയിൽ കൊടുത്ത് അവളെ വീട്ടിൽ നിന്ന് അയയ്ക്കണം". മറിച്ച് ഭാര്യയ്ക്കു വിവാഹ മോചനം പുരുഷനിൽ നിന്ന് നേടുവാൻ സാധിക്കുകയും ഇല്ലായിരുന്നു. ഗോത്രത്തിന് പുത്രന്മാരെ ദാനം ചെയ്യുന്നവൾ എന്ന സ്ഥാനമുണ്ടായിട്ടും അവൾ ഭർത്താവിന്റെ അധീനതയിലായിരുന്നു. ഉപേക്ഷണപത്രം കൊടുത്ത് ഭാര്യയെ ഉപേക്ഷിക്കണമെന്ന മോശയുടെ നിയമം യേശുവിന്റെ പദ്ധതിയിൽ ഉള്ളതായിരുന്നില്ല. മനുഷ്യന്റെ 'ഹൃദയകാഠിന്യം' നിമിത്തം മോശ അനുവദിച്ചൊരു ഇളവുമാത്രമാണെന്നും ക്രിസ്തു വ്യക്തമാക്കി, (മത്താ. 19:8) ആദിയിലെപ്പോലെ വിവാഹത്തെ തിരിച്ചു കൊണ്ടുവരണമെന്ന് യേശു ഉത്ബോധിപ്പിക്കുന്നു. അതിനാൽ തകരുന്ന കുടുംബം വെറുമൊരു സാമൂഹിക പ്രശ്നം മാത്രമല്ല, ദൈവിക കല്പനയുടെ ലംഘനം കൂടിയാണ്. ഹൃദയകാഠിന്യമാണ് വിവാഹ മോചനത്തിലേക്കു മനുഷ്യനെ നയിക്കുന്നത്. വി. മത്തായി 19:9 "ഞാനോ നിങ്ങളോടു പറയുന്നതു; പരസംഗം നിമിത്തമല്ലാതെ ഭാര്യയെ ഉപേക്ഷിച്ചു മറ്റൊരുത്തിയെ വിവാഹം കഴിക്കുന്നവൻ വ്യഭിചാരം ചെയ്യുന്നു; ഉപേക്ഷിക്കപ്പെട്ടവളെ വിവാഹം കഴിക്കുന്നവനും വ്യഭിചാരം ചെയ്യുന്നു". ഇതിനു

അടിസ്ഥാനമായി ക്രിസ്തീയ വിവാഹ മോചനം കർശനങ്ങൾ നിറഞ്ഞതായിരുന്നു. വിവാഹമോചനത്തിന് കർശനമായ വ്യവസ്ഥകളുള്ള 1869-ലെ ഇന്ത്യൻ വിവാഹമോചന നിയമം 2001-ൽ ഭേദഗതി ചെയ്തു. The Diovorce Act 1869, വകുപ്പ്, 10 A - പ്രകാരം ഉഭയ സമ്മത പ്രകാരവും (Mutual Consent) വിവാഹമോചനം നേടാം.

തമ്മിൽ ഇഷ്ടക്കുറവ് തോന്നിയാൽ നിയമത്തിൽ പറഞ്ഞിരിക്കുന്ന കാലയളവ് എത്തിയാലുടനെ വിവാഹമോചനത്തിനു കോടതിയെ സമീപിക്കുന്നു. തകരുന്ന വിവാഹ ബന്ധത്തിൽ നിർദ്ദോഷി എന്നൊരു കക്ഷിയില്ല. തെറ്റിലും, ശരിയിലും ഇരുവരും പങ്കാളികളാണ്. ഏറ്റക്കുറച്ചിലുകളുടെ കാര്യമേ പരിഗണിക്കേണ്ടതുള്ളൂ.

വിവാഹമോചനം വഴി പിരിയുന്ന ദമ്പതികളുടെ നടുവിൽ നഷ്ടപ്പെട്ട ബാല്യവുമായി കഴിയുന്ന കുഞ്ഞുങ്ങൾ ഒരു ചോദ്യചിഹ്നമായി മാറുന്നു. വിവാഹമോചനം കുട്ടികളുടെ ലോകത്തെ വെട്ടിമുറിക്കുന്നു. കുട്ടികളെവിഭജിച്ചെടുക്കുന്നതുകൊണ്ടോ, ആരെങ്കിലുമൊരാൾ കുട്ടികളുടെ പൂർണ്ണമായ ഉത്തരവാദിത്വം ഏറ്റെടുക്കുന്നതുകൊണ്ടോ പ്രശ്നം തീരുന്നില്ല. മാതാവിനോ, പിതാവിനോ ഒറ്റയ്ക്ക് ഒരു കുടുംബം സൃഷ്ടിക്കുവാൻ കഴിയുന്നില്ല. കുഞ്ഞുങ്ങളുടെ സമഗ്രമായ വളർച്ചയ്ക്ക് മാതാപിതാക്കളുടെ ഒന്നിച്ചുള്ള നിലനിൽപ്പ് അത്യന്താപേക്ഷിതമാണ്.

കുടുംബക്കോടതിയിൽ എത്തുന്ന കേസുകൾ രമ്യതയിലൂടെ പരിഹാരം കാണുക എന്ന ലക്ഷ്യമാണു കോടതിയ്ക്കുള്ളത്. കൗൺസിലിങ്, മദ്ധ്യസ്ഥത ശ്രമത്തിലൂടെയുള്ള പരിഹാരം തുടങ്ങിയ സമാധാനപരമായ മാർഗ്ഗങ്ങളിലൂടെ പ്രശ്ന പരിഹാരങ്ങൾ തേടുവാൻ നിയമം അനുശാസിക്കുന്നു. ഇവയിലൂടെ പ്രശ്നങ്ങൾ പരിഹരിക്കപ്പെടാതെ വരുന്ന സാഹചര്യങ്ങളിൽ മാത്രമേ കോടതി വിവാഹമോചനത്തിലുള്ള തുടർ നടപടികളിലേക്കു പ്രവേശിക്കുന്നുള്ളൂ.

ക്രിസ്തീയ വിവാഹം ഒരു കരാർ അല്ല മറിച്ച് വ്യവസ്ഥകൾ തേടാത്ത സ്നേഹം ജീവിത പങ്കാളിയ്ക്കു വാഗ്ദാനം ചെയ്യുന്നതാണ്. ക്രിസ്തീയ വിവാഹം നിരുപാധികമായൊരു സ്വയം സമർപ്പണത്തിന്റെ ഉടമ്പടിയാണ്. അവകാശ വാദങ്ങളില്ലാത്ത കടമ നിർവ്വഹണമായി വിവാഹത്തെ കാണുമ്പോൾ കുടുംബ ജീവിതം സന്തോഷവും, സമാധാനവും നിറഞ്ഞതായിത്തീരുന്നു. ദൈവം യോജിപ്പിക്കുന്ന വിവാഹത്തിൽ ഒരു ഉറപ്പുണ്ട്. സ്നേഹത്തിൽ നിന്ന് സ്നേഹമുദിക്കുന്നുവെന്ന ഉറപ്പ്, കൊടുക്കുന്തോറും ഏറിടുന്നതാണു സ്നേഹമെന്ന ഉറപ്പ്.

ഇഷ്ടപ്പെട്ടതു മാത്രം ചെയ്യുന്നതല്ല വിവാഹ ജീവിതം, ചെയ്യേണ്ടതിനെ ഇഷ്ടപ്പെടുകയാണ് വേണ്ടത്. ഉത്തരവാദിത്വത്തിലേക്കുള്ള വളർച്ചയാണ് വിവാഹം. ഉത്തരവാദിത്വത്തിൽ നിന്നുള്ള ഒളിച്ചോട്ടമാണു വിവാഹമോചനം.

കുടുംബ ജീവിതത്തിൽ ദമ്പതികളെ അലട്ടുന്നത് വൈകാരികമായ പ്രശ്നങ്ങളാണ്. ഭാര്യ-ഭർത്താക്കന്മാർ തമ്മിൽ അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടാകുന്നത് സാധാരണമാണ്. അല്പം വിട്ടുവീഴ്ചാ മനോഭാവത്തോടുകൂടി പ്രശ്നങ്ങൾ ഒതുക്കിത്തീർക്കുന്നതിനും, പരസ്പരം മനസ്സിലാക്കുന്നതിനും ശ്രമിച്ചാൽ പരിഹരിക്കാവുന്ന അഭിപ്രായ വ്യത്യാസങ്ങൾ മാത്രമാണു മിക്ക കുടുംബ പ്രശ്നങ്ങളിലും കാണുവാൻ കഴിയുന്നത്.

സ്വാതന്ത്ര്യത്തിനു വേണ്ടിയല്ല വിവാഹം അതുപോലെ വിവാഹത്തിലൂടെ ഒരാൾ അടിമയാകുന്നതുമില്ല. പരസ്പരാശ്രയത്വത്തിലൂടെ ഉള്ള ഒരുമയാകണം വിവാഹത്തിന്റെ ലക്ഷ്യം. സ്വാതന്ത്ര്യം ഉത്തരവാദിത്വം ഉൾക്കൊള്ളുന്നുവെന്നും, സ്നേഹം ത്യാഗമാവശ്യപ്പെടുന്നുവെന്നുമുള്ള ബോധവും വളർത്തിയെടുത്ത് കുടുംബ ജീവിതത്തിനായി വരും തലമുറയെ ഒരുക്കണം. 1 കൊരിന്ത്യർ 7:10,11 "വിവാഹം കഴിഞ്ഞവരോടോ ഞാനല്ല കർത്താവു തന്നേ കല്പിക്കുന്നത്; ഭാര്യ ഭർത്താവിനെ വേർപിരിയരുത്, പിരിഞ്ഞു എന്നു വരികിലോ വിവാഹം കൂടാതെപാർക്കേണം. അല്ലെന്നു വരികിൽ ഭർത്താവിനോടു നിരന്നു കൊള്ളേണം. ഭർത്താവ് ഭാര്യയെ ഉപേക്ഷിക്കയുമരുത്".



## പ. ഗീവർഗീസ് ദ്വിതിയൻ ബാവാ ചരമ സുവർണ്ണ ജൂബിലി

# സ്മൃതി സംഗമം

**കോട്ടയം:** പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ സുവർണ്ണ ജൂബിലിയോനുബന്ധിച്ച് സ്മൃതി സംഗമം നടത്തും.

പ. ഗീവർഗീസ് ദ്വിതീയൻ ബാവ പട്ടം നൽകിയ വൈദികർ, മാമോദീസാ, വിവാഹം എന്നീ കൂദാശകൾ സ്വീകരിച്ചവർ, പ. ബാവായുടെ കാലഘട്ടത്തിൽ (1934-1964) സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങളായി പ്രവർത്തിച്ചവർ എന്നിവരുടെ ഒത്തുചേരലാണ് 'സ്മൃതി സംഗമ'ത്തിൽ നടത്തുന്നത്.

പ. ബാവായുമായി ബന്ധപ്പെട്ട് പ്രസ്തുത ഗണത്തിൽപ്പെടുന്നവർ, 2015 ജനു. 1-ന് ദേവലോകം കാതോലിക്കേറ്റ് അരമന ഓഡിറ്റോറിയത്തിൽ നടത്തുന്ന സ്മൃതി സംഗമത്തിൽ പങ്കെടുക്കണം. വിവരങ്ങൾക്ക്: **ഫോൺ: 9447410002**

## പൗരോഹിത്യ സുവർണ്ണ ജൂബിലി



**പുളിക്കീഴ്:** പൗരോഹിത്യ സുവർണ്ണ ജൂബിലിയും ശതാഭിഷേകവും ആഘോഷിക്കുന്ന ആലുംമൂട്ടിൽ ഫാ. ഏബ്രഹാം തരകൻ. നിരണം ഭദ്രാസനത്തിൽ 17 പള്ളികളിൽ വികാരിയായി സേവനം അനുഷ്ഠിച്ചു. വിവിധ സ്ക്കൂളുകിൽ അധ്യാപകനായിരുന്നു. ഇപ്പോൾ പുളിക്കീഴ് സെന്റ് ഗ്രീഗോറിയോസ് സ്ക്കൂളിന്റെ മാനേജർ. സഹധർമ്മിണി: മാവേലിക്കര വടക്കേതലയ്ക്കൽ ബേബിക്കുട്ടി തരകൻ (അധ്യാപിക). മക്കൾ: തോമസ് ഏബ്രഹാം തരകൻ, എബി വർഗീസ്, ബോബി ഏബ്രഹാം തരകൻ. മരുമക്കൾ: നീന തോമസ്, ഷിനു ബോബി, അഡ്വ. വർഗീസ് മുളയ്ക്കൽ.

## എസ്.സി.എം. ചെയർപേഴ്സൺ



**തിരുവല്ല:** സ്റ്റുഡന്റ് ക്രിസ്ത്യൻ മൂവ്മെന്റ് ഓഫ് ഇൻഡ്യയുടെ സംസ്ഥാന ചെയർപേഴ്സനായി നിയമിതനായ ഫാ. യൂഹാനോൻ ജോൺ. മൈലപ്ര മാർ കുറിയാക്കോസ് ആശ്രമാംഗമാണ്. 98 രാജ്യങ്ങളിലായി പ്രവർത്തിക്കുന്ന ആഗോള എക്യുമെനിക്കൽ വിദ്യാർത്ഥി പ്രസ്ഥാനമാണ് എസ്.സി.എം.

## അവാർഡ്



കേരള സർക്കാരിന്റെ 'മികച്ച അധ്യാപകനുള്ള അവാർഡ് നേടിയ കെ. ഫിലിപ്പ് വർഗ്ഗീസ്. കോട്ടയം എം.ഡി. സെമിനാരി ഹൈസ്ക്കൂൾ ഹെഡ്മാസ്റ്ററും നിരണം സെ. മേരീസ് വലിയ പള്ളി ഇടവകാംഗവുമാണ്.'

## വിജയികൾ



സൺഡേസ്ക്കൂൾ സെൻട്രൽ സോൺ ജൂനിയർ പ്രസംഗത്തിൽ രണ്ടാം സ്ഥാനം ലഭിച്ച ബെൻ വർഗീസ് ചെറിയൻ. (നട്ടാശ്ശേരി സെന്റ് തോമസ് സൺഡേസ്ക്കൂൾ). ഒ.എസ്.എസ്.എ.ഇ. എക്സിക്യൂട്ടീവ് ഓഫീസർ പ്രൊഫ. ചെറിയാൻ തോമസിന്റെ മകനാണ്.



സൺഡേസ്ക്കൂൾ സെൻട്രൽ സോൺ സീനിയർ സംഗീതത്തിന് രണ്ടാം സ്ഥാനം ലഭിച്ച ആരോൺ അനിൽ. പള്ളം സെന്റ് പോൾസ് ഇടവകയിൽ പെരുംപുഴയിൽ അനിൽ പി. കുര്യന്റെയും ഷൈനി അനിലിന്റെയും മകൾ.

## സമ്മാനം നേടി





ചെന്നൈയിൽ നടന്ന മർത്തമറിയം വനിതാ സമാജം ആഗോള സമ്മേളനത്തിൽ നടത്തിയ ക്വിസ് മത്സരത്തിൽ മൂന്നാം സ്ഥാനം നേടിയ മിനി ജേക്കബും, സിനു സൂസൻ ജേക്കബും, കൊട്ടാരക്കര-പുനലൂർ ഭദ്രാസനത്തിലെ ഫാ. ഡി. ജേക്കബിന്റെ സഹധർമ്മിണിയും മകളുമാണ്.







മാനവശക്തീകരണ വിഭാഗത്തിന്റെ അവർ ഒന്നാകുന്നു എന്ന ക്രിസ്തീയ മാർഗ്ഗരേഖ പദ്ധതിയുടെ ചിഹ്നമാണിത് (Logo). അവിഭജിതമായ തുള്ളി ദാമ്പത്യ ബന്ധത്തിന്റെ ദൃഢ പ്രതീകമാണ്.

തുള്ളിക്കുള്ളിൽ ഒരു പുരുഷന്റെയും സ്ത്രീയുടെയും ദൃശ്യം വെളിപ്പെടുന്നു. അവർ പരസ്പരം കൈകോർത്തിരിക്കുകയാണ്. ഇത് ദാമ്പത്യത്തിന്റെ ഐക്യവും ഒരുമയും ഒരുമിച്ചുള്ള പ്രവർത്തനങ്ങളുമാണ്. അവരുടെ കൈയിലുള്ള 'കുരിശ്' ദാമ്പത്യത്തിലെ കഷ്ടതയും ത്യാഗവും വിളിച്ചറിയിക്കുന്നു. ദാമ്പത്യ ബന്ധത്തിൽ കുരിശും ത്യാഗവും വിജയത്തിലേക്കും പ്രത്യാശയിലേക്കുമുള്ളതെന്ന് പ്രഖ്യാപിക്കുന്നു. 'തുള്ളി'യുടെ (drop) താഴേയ്ക്ക് ശ്രദ്ധിക്കാമെങ്കിൽ ഹൃദയത്തിന്റെ ചിത്രം ദൃശ്യമാകും. ദാമ്പത്യ ബന്ധത്തിലെ വ്യവസ്ഥകൾ ഇല്ലാത്ത സ്നേഹത്തെ അറിയിക്കുന്നു.

ചിഹ്നത്തിലുള്ള പക്ഷി ദാമ്പത്യ ജീവിതത്തിൽ പരിശുദ്ധാത്മാവിന്റെ മാർഗ്ഗത്തെ പ്രതിനിധീകരിക്കുന്നു. ഇങ്ങനെ നിരവധി പ്രതീകങ്ങൾ ഉൾചേർത്താണ് 'അവർ ഒന്നാകുന്നു എന്ന ദാമ്പത്യ ജീവിതമാർഗ്ഗരേഖയുടെ ചിഹ്നം രൂപശില്പം ചെയ്തിരിക്കുന്നത്.'



'അവർ ഒന്നാകുന്നു' എന്ന പദ്ധതിയുടെ ലോഗോ തയ്യാറാക്കിയ കിഴവള്ളൂർ സെ. പീറ്റേഴ്സ് വലിയ പള്ളിയിലെ സ്റ്റെഫിൻ ജോസഫ്. ദേശീയവും അന്തർദേശീയവുമായ നിരവധി സംഘടനകൾക്ക് വെബ്സൈറ്റും ലോഗോയും തയ്യാറാക്കിയിട്ടുണ്ട്.

# ബൈബിളിലെ

## സംഗീതോപകരണങ്ങൾ - II



■ പി.തോമസ്, പിറവം

**വാദിത്രം (Lute / Tambourine)**

ശ്രുതിയുപകരണം. സങ്കീ. 92:2 പ്രകാരം പത്തു കമ്പിയുള്ളത്. 2 ശമു. 6:5-ൽ സരളമരം കൊണ്ടുള്ളതെന്ന് പറയുന്നു. 2 ദിന. 5:13; ആമോ. 6:5 (Hb. Nebal, Gk. Organon) ഇവിടെയൊക്കെ വാദിത്രങ്ങൾ എന്നാണ് തർജ്ജമ. (വാദിത്രം എന്ന പദം ചതുർവ്വിധവാദ്യങ്ങളുടെ പൊതുവായ പേരാണ്.)

**തംബുരു (ഹീബ്രു ഷാലോഷ്. ഗ്രീക്ക് Kumbalon) Harp, Sackbut, Psaltery**

തന്ത്രിയുപകരണം. ഷാലോഷ് എന്നതിന്റെ അർത്ഥമനുസരിച്ചാണെങ്കിൽ മൂന്നു കമ്പിയുള്ളത്. ഒരുപക്ഷേ പുരാതന ഈജിപ്തുകാരുടെ പിച്ചളയിലുണ്ടാക്കിയതും ഇളക്കുമ്പോൾ മണിനാദമുണ്ടാകത്തക്കവിധം മൂന്നു കമ്പികൾ ഘടിപ്പിച്ചതുമായ ത്രികോണാകൃതിയിലുള്ള ഒരുപകരണം. (1 ശമു. 18:6.) ചിലപ്പോൾ സിറിയയിൽ രൂപപ്പെട്ട എബ്രായരുടെ ത്രികോണാകൃതിയിലുള്ള harp ആയിരിക്കാം. ഇത് നൃത്തക്കാരികൾ ഉപയോഗിച്ചിരുന്നു. ദാനി. 3:5, 7, 10, 15-ൽ പറയുന്നത് ത്രികോണാകൃതിയിൽ നാലു കമ്പികളുള്ള ഉപകരണത്തെപ്പറ്റിയാണ് (സബ്ബെക്കാ: ഹീബ്രു Peranterin: Sackbut, Psaltery). സ്ത്രീശബ്ദത്തിന് അകമ്പടിക്കുള്ള ഉച്ചസ്ഥായിയാണ് അതിനുള്ളത്. ഒരുതരം harp.

മഹലത്ത് എന്ന തന്ത്രിയുപകരണത്തെപ്പറ്റി സങ്കീ. 58, 83 എന്നിവയുടെ ശീർഷകത്തിൽ പറയുന്നു. ഗിറ്റാർ പോലുള്ള ഇതിന് 3 കമ്പികളാണ്.

ഗത്ത് (ഹീബ്രു. ഗത്തീത്) എന്ന ഉച്ചസ്ഥായിയുള്ള ഉപകരണത്തെപ്പറ്റി 8, 81, 84 എന്നീ സങ്കീർത്തനങ്ങളുടെ ശീർഷകത്തിൽ (ഗദ്യരാഗം) കാണുന്നു.

**കാഹളം 1 (ഹീബ്രു ഷോഫാർ. Chatsotrerala, Taqou) Trumpet**

സുഷിരവാദ്യം. ബൈബിളിൽ മിക്കവാറും സൂചിപ്പിക്കുന്നതും യെഹൂദരുടെ സുനഗോഗ് ശുശ്രൂഷകളിൽ ഇന്നും ഉപയോഗിക്കുന്നതുമായ ഏക ഉപകരണം, കൊറ്റനാടിന്റെ പൊള്ളയായ വളഞ്ഞ കൊമ്പിന്റെ (Ram's horn) കുഴൽ (ഷോഫാർ) ആണ്. ആടിന്റെ നീളമുള്ള കൊമ്പ് അറ്റം കടഞ്ഞാണ് ഇത് നിർമ്മിക്കുക. ചെവി തുളച്ചുകയറുന്ന ഇതിന്റെ നാദത്താൽ ശാബതിന്റെ തുടക്കവും പുതുവർഷാരംഭവും പ്രഘോഷിക്കുന്നതിനു പുറമേ, ആഘോഷാവസരങ്ങളിലും, യുദ്ധത്തിന് യിസ്രായേല്യരെ ആയുധസജ്ജരാക്കുന്നതിനും ഉപയോഗിച്ചു. സംഖ്യ 31:6-ൽ ഗംഭീരനാദകാഹളങ്ങളെപ്പറ്റിയും ലേവ്യ 25:9-ൽ മഹാധ്വനി കാഹളത്തെപ്പറ്റിയും പറയുന്നു. (പുറ. 19:13, യോശു. 6:4, 6, 8, 9, 13, 16, 20, ന്യായാ. 3:27, 6:34, 7:18-20, 22, 1 ശമു. 13:3, 2 ശമു. 2:28, 18:16, 20:1, 22; 1 രാജാ. 1:34, 39, 2 രാജാ. 9:13, 11:14; സങ്കീ. 81:3; 47:5; 150:3).

**കാഹളം 2 (ഹീബ്രു. ഹസോസറ. ഗ്രീക്ക് സാൽപിംഗ്ക്സ് Salpigx) Pipe, Horn**

മറ്റൊരു സുഷിരവാദ്യമായ കുഴൽ. വെള്ളി, സ്വർണ്ണം തുടങ്ങിയ ലോഹങ്ങളിൽ നിർമ്മിതമായ ഇവ ജോഡികളായാണ് ഊതിയിരുന്നത്. അങ്ങനെയാണ് ദേവാലയത്തിലെ ബലികളെയും കർമ്മങ്ങളെയും ജനശ്രദ്ധയിൽ വരുത്തിയിരുന്നത്. ദേവാലയത്തിലേക്ക് ശലോമോൻ പെട്ടകം കൊണ്ടുവന്നപ്പോൾ 120 കാഹളക്കാരാണ് ഊതിയത്. (2 ദിന. 5:12, 13) പാളയത്തിൽ നിന്നുള്ള പുറപ്പാടുകൾക്കും സഭ വിളിച്ചുകൂട്ടുവാനും കാഹളത്തിന്റെ ഗംഭീരധ്വനി ഊതണം. (സംഖ്യ 10:2, 4, 8, 9, 10; 2 രാജാ. 12:13.) സത്യവേദപുസ്തകത്തിൽ കാഹളം എന്ന് പറയുന്നതെല്ലാം ഒരേയിനമല്ല; വ്യത്യസ്തമായവയാണ്. ഷോഫാർ, ഹാസോസറ ഇവയെ കാഹളം എന്നാണ് ചേർത്തിരിക്കുന്നത്. (മത്താ. 24:31, 1 കൊരി. 14:8, 15:52, 1 തെസ. 4:16, എബ്രാ. 12:19, വെളി. 1:10, 4: 1, 8:2, 6, 13, 9:14.)

**കുഴൽ 1 (ഹീബ്രു. ഊഗാബ്. ഗ്രീക്ക്. കെരാറ്റിനോസ്) Organ, Lute, Flute**

സുഷിരവാദ്യം. 2 ദിന. 15:14; ഇയ്യോ. 21:12; 30:31; സങ്കീ. 150:4 ഇവയിൽ കുഴൽ എന്നാണ് തർജ്ജമ.

**കുഴൽ 2 വേണു (ഹീബ്രു. ഊഗാബ്)**

സുഷിരവാദ്യമായ കുഴൽ ഇനത്തിന് ഉത്പ. 4:21-ൽ മാത്രം വേണു എന്ന് കാണുന്നു.

**കുഴൽ 3 (Flute)**

സുഷിരവാദ്യം. മൂലപദത്തിൽനിന്ന് ശരിയായ രൂപത്തിന്റെ സൂചന കിട്ടുന്നില്ല. Oboe പോലെയുള്ളതാകാം. ഇതിന്റെ reed-box ആണത്രേ പണപ്പെട്ടിയായി യൂദാ ഉപയോഗിച്ചത്. (യോഹ. 12:6) സത്യവേദപുസ്തകത്തിൽ പണസഞ്ചി എന്ന് തർജ്ജമ ചെയ്തതിനാൽ പെട്ടിയാണെന്നത് അവ്യക്തമായിപ്പോയി. RSV-യിൽ 1 ശമു. 10:5-ൽ Flute. ഇയ്യോബ് 30:31-ൽ Pipe. രണ്ടിനും കുഴലെന്ന് തർജ്ജമ.

**കുഴൽ 4 (ഹീബ്രു. ഹാലീൽ) Pipe, Flute**

സുഷിരവാദ്യം. രണ്ടു കുഴലുകൾ ചേർന്നത്. (യെശ. 30:29; 1 രാജാ. 1:40; 1 ശമു. 10:5; ഇയ്യോബ് 30:31) യെഹ. 28:13-ലെ നെക്കെബ് (Heb.) സങ്കീ. 5-ലെ ശീർഷകം നെഹിലോത്ത് (For the flutes: വേണുനാദത്തോടെ) എന്നിവ ഈ വിഭാഗത്തിലുള്ളതാണത്രേ.

**തൂര്യനാദം (ഹീബ്രു Qeren, Sistra, Menanaim) Cornet**

സുഷിരവാദ്യം. അതിമന്ദ്രസ്ഥായിയും അതി താരസ്ഥായിയും പുറപ്പെടുവിക്കുന്നത്. 1 ദിന. 15:28 (തൂര്യധ്വനി); സങ്കീ. 98:6 (തൂര്യനാദം); ഹോശ. 5:8 (തൂര്യം). തൂര്യം എന്നത് യുദ്ധഭേരി മുഴക്കുന്ന വീരവാദ്യമാണ്.

**നാഗസ്വരം (ഹീബ്രു. സൂംഫോന്യാ)**

സുഷിരവാദ്യം. ദാനി. 3:5, 10, 15-ൽ കാണുന്ന നാഗസ്വരം (സൂംഫോന്യാ). ഓർഗൻ പോലെ ഒരു കൂട്ടം കുഴലുകളുള്ളതാണ്. ഇംഗ്ലീഷിൽ flute. ലൂക്കോ. 15:25-ൽ വാദ്യം എന്ന് തർജ്ജമ.

കുഴൽവാദ്യങ്ങളായ trumpet, horn, pipe, lute, flute, bagpipe, trogon, cornet ഇവയ്ക്കും മറ്റും മലയാളത്തിൽ ഏകീകൃതമായ ഭാഷാന്തരമല്ല.

സങ്കീ. 45:8-ലെ കമ്പിനാദം, സങ്കീ. 150:4-ലെ തന്ത്രിനാദം എന്നിവ കൃത്യമായി ഏതുപകരണത്തിന്റേതെന്നറിവില്ല. തന്ത്രിയുപകരണങ്ങളിൽ ഒന്നായ (ഹീബ്രു Men) zithor പോലെയുള്ളതാണ്. (സങ്കീ. 150:4). ഹീബ്രുപദം മിന്നിം എന്നാൽ കമ്പി എന്നാണർത്ഥം. അതിന്റെ ഗ്രീക്കുപദം പ്സാൽമോസ്. പുതിയനിയമത്തിൽ പാട്ട് എന്നാണത് വിവർത്തനം ചെയ്തിരിക്കുന്നത്. (റോമ. 15:9, 1കൊരി. 14:15, 26; എഫെ. 5:19, കൊലൊ. 3:16, യാക്കോ. 5:13.) പഴയനിയമസങ്കീർത്തനത്തെ കുറിക്കുവാൻ ലൂക്കോസും ഈ പദമുപയോഗിച്ചു. (അപ്പൊ.16:25)

സങ്കീ. 47:7-ൽ ചാതുര്യകീർത്തനം എന്നു കാണുന്നത് ഒരു Psalm (Heb. Maskil) ആണ്. പാടിയോ കിന്നരം (Psaltery/ Psalter) വായിച്ചോ സ്തുതിക്കുന്ന അഥവാ വാഴ്ത്തുന്ന (ചാതുര)കീർത്തനം (Zamar) എന്നാണല്ലോ Psalm എന്ന ഗ്രീക്കുപദത്തിന്റെ (psallo) അർത്ഥം.

**- അവസാനിക്കുന്നില്ല**



## വെളിച്ചം പകരുന്ന...

9-ാം പേജിൽ നിന്നു തുടർച്ച...

മുൻഗാമികളായ രണ്ട് പിതാക്കന്മാരുടെയും ഗുണവിശേഷങ്ങൾ അനുഭവിച്ചറിഞ്ഞ് അത് തന്റെ ഇടയത്വ ശുശ്രൂഷയിൽ പ്രാവർത്തികമാക്കി. ആദ്യമായി സമീപിക്കുന്ന ഒരു വ്യക്തിക്ക് കർക്കശക്കാരനും കോപിഷ്ഠനുമായി തോന്നാമെങ്കിലും ഇടപെടും തോറും അദ്ദേഹത്തിന്റെ ഹൃദയ നൈർമ്മല്യവും വാത്സല്യവും ആവോളം അനുഭവിച്ചറിയുവാൻ കഴിയും. ഈ പിതാവിനോട് ഇടപെട്ടിട്ടുള്ള ആരും ഇദ്ദേഹത്തെ വിസ്മരിക്കില്ല. സഭാകാര്യങ്ങളിലുള്ള ആധികാരികതയും, കാര്യങ്ങൾ വിശകലനം ചെയ്യുവാനുള്ള പ്രാഗൽഭ്യവും പ്രശ്ന പരിഹാരങ്ങൾ കണ്ടെത്തുവാനുള്ള ഭരണ നൈപുണ്യവും ഈ പിതാവിനെ അദ്വിതീയനാക്കി. സഭയുടെ ആരാധന ഏകീകരണം, ഭരണ കാര്യ ക്രമങ്ങൾ ചിട്ടപ്പെടുത്തൽ, എക്യുമെനിക്കൽ മേഖലകളിലുള്ള സഭയുടെ വളർച്ച, ഇവയൊക്കെ ഈ പിതാവിന്റെ ഭരണകാല നേട്ടങ്ങളാണ്. സഭയുടെ ആഗോള വളർച്ചയ്ക്ക് വേണ്ടിയുള്ള ദീർഘവീക്ഷണ പ്രവർത്തനങ്ങൾ വഴി ഇന്ന് സഭയുടെ അതിർ വരമ്പുകൾ ലോകമെമ്പാടുമായി എത്തിച്ചിരിക്കുന്നു. കരുത്തനായ ഒരു ഭരണാധികാരി, വൈദിക സെമിനാരിയിലെ പ്രധാനാദ്ധ്യാപകൻ, നല്ല വേദശാസ്ത്രജ്ഞൻ, അതിലുപരി കരുതലുള്ള, അനുകമ്പയുള്ള മനുഷ്യത്വത്തിന്റെ ഉടമ എന്നിവയായിരുന്നു ഈ പിതാവ്.

ആത്മാർത്ഥതയും ജീവിത വിശുദ്ധിയും നിഷ്ഠയും ദൈവാശ്രയവും ഈ മൂന്നു പിതാക്കന്മാർക്കും കൈമുതലായിരുന്നു. തങ്ങളുടെ ജീവിതം പരിപൂർണ്ണമായി ദൈവത്തിൽ സമർപ്പിക്കുന്നതിനാൽ മലങ്കര സഭയുടെ ഭൗതീകവും ആത്മികവുമായ വളർച്ചയ്ക്ക് ദൈവം ഈ പിതാക്കന്മാരെ മുഖാന്തിരമാക്കി. സഭാമക്കൾക്ക് ഇവർ മദ്ധ്യസ്ഥരും ആശ്വാസത്തിന്റെ സങ്കേതവുമായി നിലകൊള്ളുന്നു. "എന്നാൽ ബുദ്ധിമാൻമാർ ആകാശ മണ്ഡലത്തിന്റെ പ്രഭപോലെയും, പലരെയും നീതിയിലേക്ക് തിരിക്കുന്നവർ നക്ഷത്രങ്ങളെപ്പോലെയും എന്നും എന്നേക്കും പ്രകാശിക്കും"-ദാനിയേൽ 12:3. ഈ പിതാക്കന്മാരുടെ ജീവിത പ്രകാശം പരി. സഭയ്ക്ക് വെളിച്ചമായി നിലകൊള്ളട്ടെ. ■

# പരി. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ സുവർണ്ണ ജൂബിലി സമാപന സമ്മേളനം

## കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ, ജനു 4-ന്



**കോട്ടയം:** പരിശുദ്ധ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ ചരമ സുവർണ്ണജൂബിലി സമാപനം ജനുവരി 1 മുതൽ 4 വരെ നടത്തും.

**ജനുവരി ഒന്നിന്** ഉച്ചയ്ക്ക് 2.30-ന് ദേവലോകം അരമന ഓഡിറ്റോറിയത്തിൽ വച്ച് നടത്തുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവാ 'സ്മൃതി സംഗമം' പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യും. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ (ചെങ്ങന്നൂർ) അദ്ധ്യക്ഷത വഹിക്കും.

പ. ഗീവർഗീസ് ദ്വിതീയൻ ബാവായിൽ നിന്നും പട്ടം സ്വീകരിച്ചവരുടെയും മാമോദീസായേറ്റവരുടേയും ആ കാലഘട്ടങ്ങളിൽ പ. ബാവാ തിരുമേനിയോട് ചേർന്ന് പ്രവർത്തിച്ച മാനേജിംഗ് കമ്മറ്റി അംഗങ്ങളേയും ആദരിക്കും. ദേവലോകത്ത് കബറടങ്ങിയ പ. ബാവാമാരുടെ ഓർമ്മപെരുന്നാൾ ജനുവരി രണ്ട്, മൂന്ന് തീയതികളിൽ ദേവലോകം അരമന ചാപ്പലിൽ നടത്തും.

**ജനുവരി രണ്ടിന്** ഉച്ചയ്ക്ക് 2.30-ന് കുറിച്ചി വലിയ പള്ളിയിൽ നിന്ന് ആരംഭിക്കുന്ന പദയാത്ര 7 മണിക്ക് മാർ ഏലിയാ കത്തീഡ്രലിൽ എത്തിച്ചേരുന്നതും, തുടർന്ന് മറ്റ് തീർത്ഥാടകരുമൊന്നിച്ച് ദേവലോകത്ത് പ. പിതാക്കന്മാരുടെ കബറിങ്കലേയ്ക്ക് പുറപ്പെടും.

**ജനുവരി മൂന്നിന്** വി. കുർബ്ബാനയ്ക്ക് ശേഷം ദേവലോകത്ത് പണി പൂർത്തീകരിച്ച 'ഓഫീസ് സമുച്ചയത്തിന്റെ' കൂദാശയ്ക്ക് പ. കാതോലിക്കാ ബാവ മുഖ്യ കാർമ്മികത്വം വഹിക്കും. 11 മണിക്ക് 'പ. ഗീവർഗീസ് ദ്വിതീയൻ ബാവായും വിദ്യാഭ്യാസ പ്രവർത്തനങ്ങളും' എന്ന വിഷയത്തിൽ സിംപോസിയം നടത്തും. സഭയിലെ മികച്ച സ്കൂൾ അദ്ധ്യാപകരെ യോഗം അനുമോദിക്കും.

**ജനുവരി നാലിന്** മൂന്നു മണിക്ക് കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ സുവർണ്ണജൂബിലി സമ്മേളനം നടക്കും. പ. കാതോലിക്കാബാവ അദ്ധ്യക്ഷത വഹിക്കും. മുഖ്യമന്ത്രി ഉമ്മൻചാണ്ടി, മന്ത്രിമാർ, സാമൂഹിക, സഭാ നേതാക്കൾ തുടങ്ങിയവർ യോഗത്തിൽ പ്രസംഗിക്കുമെന്ന് ജൂബിലി കൺവീനറും സഭാ മാനേജിംഗ് കമ്മറ്റിയംഗവുമായ എ.കെ. ജോസഫ് അറിയിച്ചു.

# ദനഹാ പെരുന്നാൾ

ഫാ.ഡോ.കെ.എം.കോശി വൈദ്യൻ



സുറിയാനി പാരമ്പര്യത്തിൽ മോറാനായ പെരുന്നാളുകളുടെ ഗണത്തിൽപെടുന്നതാണ് ദനഹാ പെരുന്നാൾ. ജനുവരി 6-നാണ് ഈ പെരുന്നാൾ ആഘോഷിക്കുന്നത്. പാശ്ചാത്യ ക്രിസ്തീയ പാരമ്പര്യത്തിലും പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിലും ജനുവരി 6 പ്രാധാന്യമർഹിക്കുന്നു. എന്നാൽ വ്യത്യസ്ത വിഷയങ്ങളാണ് ഇരു പാരമ്പര്യങ്ങളിലെയും പെരുന്നാളുകളിൽ അനുസ്മരിക്കപ്പെടുന്നത്.പൗരസ്ത്യ സഭകൾ യേശുവിന്റെ മാമോദീസായും പാശ്ചാത്യ സഭകൾ വിദ്വാൻമ്മാർ യേശുവിനെ സന്ദർശിച്ച സംഭവവുമായാണ് (മത്തായി 2 : 1 - 12 ; മത്തായി 3 : 13 - 7;മർക്കോസ് 1 :9 -11 ; ലൂക്കോസ് 3 : 21 - 22 ; യോഹന്നാൻ 1 : 32 - 34). ഈപെരുന്നാൾ ആഘോഷിക്കുന്നത്. ' ഉദയം ' എന്നാണ് ' ദനഹ ' എന്ന സുറിയാനി വാക്കിനർത്ഥം. ഗ്രീക്കിൽ ' എപ്പിഫാനിയ ' എന്ന് പറയുന്നു. ' തെയോഫെനി' വെളിപ്പെടുത്തൽ എന്ന അർത്ഥത്തിലും ഉപയോഗിക്കുന്നു. പിതാവാം ദൈവം ക്രിസ്തുവിനെ ദൈവപുത്രനായി വെളിപ്പെടുത്തിയത് മാമോദീസാ സമയത്താണ്. പൗരസ്ത്യർ പ്രകാശത്തിന്റെ പെരുന്നാൾ ( Feast of Light)എന്നും പറയാറുണ്ട്. ആദിമ സഭയിൽ സ്നാനാർത്ഥികൾ മാമോദീസ ഏൽക്കാറുണ്ടായിരുന്നു.വി. മാമോദീസായിലൂടെ വിശ്വാസികൾ പ്രകാശിതരാകുന്നു എന്ന അർത്ഥത്തിലായിരിക്കാം 'പ്രകാശത്തിന്റെ പെരുന്നാൾ ' എന്ന പേര് വന്നത്.ക്രിസ്തുവിന്റെ മാമോദീസാ സമയത്ത് പ്രകാശം ഉണ്ടായതായി ജസ്റ്റിൻ മാർട്ടിയറുടെയും (100-165എ.ഡി) അലക്സാന്ത്രയിലെ ക്ലിമ്മീസിന്റെ (125 എ.ഡി)യും എഴുത്തുകളിലും റ്റാസിയന്റെ ഡയാറ്റെസ്സറോൺ (150 എ.ഡി-സുവിശേഷങ്ങളുടെ സമാഹാരം),സുറിയാനി സഭയുടെ ദനഹാ ശുശ്രൂഷയുടെ ഗീതങ്ങളിലും കാണുന്നു.

ചില സ്ഥലങ്ങളിൽ ' പിണ്ടിപെരുന്നാൾ ' എന്നും ' രാക്കുളിപെരുന്നാൾ ' എന്നും പറഞ്ഞു വരുന്നു.കുന്നംകുളത്തെ സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിൽ പ്രത്യേക അനുഷ്ഠാനങ്ങൾ തന്നെ ഈ ദിവസം ആചരിക്കുന്നു.

### ദനഹാ പെരുന്നാളിന്റെ ഉത്ഭവം

പൗരസ്ത്യ പാരമ്പര്യത്തിൽ യേശുക്രിസ്തുവിന്റെ ജനനം ആഘോഷിച്ചിരുന്നത് ജനുവരി 6നാണ് എ.ഡി 375 -ന് മുൻപ് വരെ ജനനവും മാമോദീസയും ഒരുമിച്ചാണ് കിഴക്കൻ പാരമ്പര്യങ്ങളിൽ ആചരിച്ചിരുന്നത്. ജനന പെരുന്നാൾ ഡിസംബർ 25-ന് എന്ന് നിശ്ചയിച്ച ശേഷമാണ് ജനുവരി 6-ന് ദനഹാ ആചരിക്കുന്ന രീതി ഉണ്ടായത്. നാലാം നൂറ്റാണ്ടിൽ ചില സഭകളിൽ വിദ്വാൻന്മാരുടെ സന്ദർശനവും കാനായിലെ അടയാളവും ഒരുമിച്ച് ദനഹാ പെരുന്നാളിൽ ആചരിക്കുന്ന പതിവുണ്ടായിരുന്നു.

ഈജിപ്തിൽ മാമോദീസായും ജനനപെരുന്നാളും ഒരുമിച്ച് ജനുവരി 6-ന് ആഘോഷിച്ചിരുന്നു എന്നതിന് മതിയായ തെളിവുകൾ കാണുന്നത് അലക്സാന്ത്രിയായിലെ വി.ക്ലിമ്മീസിന്റെ എഴുത്തുകളിലാണ്(Stromateis). ജ്ഞാന മതക്കാരായ ബാസ്സിലിഡിയക്കാർ ഈ ദിവസം ക്രിസ്തുവിന്റെ മാമോദീസാ ദിനമായി ആചരിച്ചിരുന്നു. അതിനു പ്രതികർമ്മമായി ഗ്രീക്കുകാർ ഈ ദിവസം ക്രിസ്തുവിന്റെ മാമോദീസാ ദിനമായി ആചരിച്ചു.പിന്നീട് അത് കിഴക്കൻ സഭകളിലേക്ക് വ്യാപിക്കുകയും ചെയ്തു. രണ്ടാം നൂറ്റാണ്ട് മുതൽ എങ്കിലും ഏഷ്യാമൈനറിലും ഈജിപ്തിലും യേശുവിന്റെ ജനനത്തിന്റെയും മാമോദീസായുടേയും അനുസ്മരണ ദിനമായി ഈ ദിനത്തെ കണ്ടിരുന്നു.

ജോൺക്രിസോസ്റ്റം 380 - എ.ഡിയിൽ തന്റെ എപ്പിഫനി പ്രസംഗങ്ങളിൽ (Ephiphany Homilies) ദനഹായിലുള്ള ' വെള്ളം വാഴ്ത്തലിനെ ' കുറിച്ച് പറയുന്നു. മാർഅപ്രേമിന്റെ കൃതികളിലും Hymn-23 മനുഷ്യാവതാരവും ജനനവും, മാമോദീസായും ഒരുമിച്ച് പ്രതിപാദിച്ചിരിക്കുന്നു.

### ദനഹായുടെ ദൈവശാസ്ത്രം

യേശുവിന്റെ മാമോദീസായാണ് ദനഹാശുശ്രൂഷയിലെ മുഖ്യപ്രതിപാദ്യ വിഷയം. ത്രിത്വത്തിന്റെ വെളിപ്പെടുത്തലും കാണാം. പ്രദക്ഷിണം,വെള്ളം വാഴ്ത്തലിന്റെ ക്രമം, സ്ളീബാ ആഘോഷം എന്നിങ്ങനെ മൂന്ന് പ്രധാന ഭാഗങ്ങളാണ് ശുശ്രൂഷയ്ക്കുള്ളത്.

ക്രിസ്തുവിന്റെ രക്ഷണ്യ പ്രവർത്തികളുടെ ഭാഗമാണ് മാമോദീസാ. ക്രിസ്തു യോർദ്ദാനിൽ സ്നാനമേറ്റപ്പോൾ പിതാവാം ദൈവം ശബ്ദത്താലും,പരിശുദ്ധാത്മാവാം ദൈവം പ്രാവ് രൂപത്തിലും സാക്ഷ്യം വഹിച്ചു. വികലം ആക്കപ്പെട്ട തന്റെ പ്രതിച്ഛായയായ മനുഷ്യനെ തന്റെ ജനനത്തിലൂടെയും മാമോദീസായിലൂടെയും മറ്റും പൂർവ്വ സ്ഥിതിയിലാക്കുകയാണ് ക്രിസ്തു ചെയ്തതെന്ന് സെദറായിൽ കാണുന്നു. ക്രിസ്തുവിന്റെ മാമോദീസാ മനുഷ്യന്റെ വീണ്ടെടുപ്പിന് വേണ്ടിയുള്ളത് തന്നെ ആയിരുന്നു.

ക്രിസ്തുവിന്റെ യോർദ്ദാൻ നദിയിലുള്ള സ്നാനം വഴിയായും ജലാശയങ്ങൾ മുഴുവനും ശുദ്ധീകരിക്കപ്പെടുന്നു. ഇതിന്റെ സൂചന ആയിട്ടാണ് വെള്ളം വാഴ്ത്തലിന്റെ ക്രമം നടത്തുന്നത്. കിഴക്കൻ പാരമ്പര്യങ്ങളിലുള്ള സഭകളിൽ നദികളും,കുളങ്ങളും വാഴ്ത്താറുണ്ട്. സൃഷ്ടിയുടെ ശുദ്ധീകരണവും ഓർത്തഡോക്സ് ആരാധനയിൽ വളരെ പ്രാധാന്യം അർഹിക്കുന്നുണ്ട് . ഓശാനപ്പെരുന്നാളിലെ കുരുത്തോല വാഴ്വിന്റെ ശുദ്ധീകരണം ഇതിന് ഉദാഹരണം ആണ്. മനുഷ്യവർഗ്ഗത്തിന്റെ മാത്രമല്ല സർവ്വസൃഷ്ടിയുടേയും വീണ്ടെടുപ്പാണ്.മനുഷ്യാവതാരത്തിന്റെ ലക്ഷ്യം എന്നാണ് ദനഹാശുശ്രൂഷ നമ്മെ ഓർമ്മിപ്പിക്കുന്നത്. ക്രിസ്തുവിന്റെ മാമോദീസായിലൂടെ സൂചിപ്പിക്കുന്നത് ക്രിസ്തുവും സഭയും തമ്മിലുള്ള വിവാഹനിശ്ചയമാണെന്ന് സന്ധ്യാപ്രാർത്ഥനയുടെ ഗീതങ്ങളിൽ കാണാം.

ശേഷം 43-ാം പേജിൽ

# പരി. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമസുവർണ്ണ ജൂബിലി



## ഈ ലോകത്തിലെങ്കിലും പരലോകത്തിലെ പൗരൻ

**തി**രുമനസ്സിലെ വിശ്വാസവും ദൈവാശ്രയും അനിതരസാധാരണമായിരുന്നു. സാധാരണ മനുഷ്യനെപ്പോലെ ആയിരുന്നില്ല തിരുമേനി. ഒരേ സമയം തന്നെ ഇരുലോകങ്ങളിലും പൗരനായിരുന്നു തിരുമേനി. സമുദായക്കേസ് തിരുവനന്തപുരം ഹൈക്കോടതിയിൽ നടന്നുകൊണ്ടിരിക്കുമ്പോൾ, ഒരാഴ്ചയോളം തിരുമേനിയുമൊത്തു തിരുവനന്തപുരം സുറിയാനിപ്പള്ളി മേടയിൽ ഞാൻ താമസിച്ചിരുന്ന ഘട്ടം ഓർമ്മയിൽ വരുന്നു. ഒരു ദിവസം പ്രഭാതപ്രാർത്ഥന കഴിഞ്ഞു പള്ളിമുറ്റത്തു ഞാനും തിരുമേനിയും അന്യോന്യം സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. തദവസരത്തിൽ 'താൻ കേട്ടോ' എന്നു എന്നോടു ചോദിച്ചു. ഞാൻ അത്ഭുതപ്പെട്ടുകൊണ്ട് 'എന്താണു തിരുമേനി കല്പിക്കുന്നത്; ഞാനൊന്നും കേട്ടില്ലല്ലോ' എന്നു മറുപടി പറഞ്ഞു. 'എത്ര മനോഹരമായ പാട്ട്. താൻ കേട്ടില്ലേ' എന്നു വീണ്ടും തിരുമേനി ചോദിച്ചു. 'ഇല്ല' എന്നു ഞാൻ വീണ്ടും മറുപടി പറഞ്ഞു. 'നമ്മൾ പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ സ്വർഗ്ഗീയ മാലാഖമാരും പരിശുദ്ധന്മാരും, ശുദ്ധിമതികളും നമ്മോടൊപ്പം പാടുന്നുണ്ടായിരുന്നു. അവരുടെ പാട്ട് എത്ര മനോഹരമായിരുന്നു' എന്നു തിരുമേനി കല്പിച്ചു. ഞാൻ നിർന്നിമേഷനായി മൗനം അവലംബിക്കുകതന്നെ ചെയ്തു. തിരുമേനി തുടർന്നു പറഞ്ഞു. 'ഇതു മൂന്നാമത്തെ പ്രാവശ്യമാണു ഞാൻ ഇപ്രകാരം കേൾക്കുന്നത്. ആദ്യം ഞാൻ കേട്ടതു പരുമലവച്ചാണ്. രണ്ടാമത്തേതു കുണ്ടറ സെമിനാരിയിൽ വച്ചായിരുന്നു. ഇന്നത്തേതു മൂന്നാമത്തേതാണ്' ഭക്തശിരോമണിയായ ഒരു മഹായോഗിയുടെ മുമ്പാകെയാണു നിലകൊള്ളുന്നതെന്നോർത്തു ഞാൻ ഭയചകിതനാകുകയാണു ചെയ്തത്.

പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവ

* * *

## ദൈവസ്നേഹം നരകത്തിൽ തള്ളിയിടുമോ

**ഞാ**ൻ സാധാരണയായി തിരുമേനിയെ കാണുവാൻ ചെല്ലുമ്പോഴൊക്കെ വേദപുസ്തകത്തിൽ നിന്നും അല്ലാതെയും പല കാര്യങ്ങളും ചോദിക്കും. ഒരവസരത്തിൽ ഞാൻ ചെന്നപ്പോൾ തിരുമേനി ഏതോ ഒരു സുറിയാനി പുസ്തകം വായിച്ചുകൊണ്ടിരിക്കുകയായിരുന്നു. എന്നോടു ചോദിച്ചു. "മെത്രാച്ചാ! ദൈവം സ്നേഹമാണല്ലോ! ല്ലേ?" "അതെ" ഞാൻ ഉത്തരം പറഞ്ഞു. ഈ സ്നേഹമായ ദൈവത്തിന്റെ രണ്ടാമത്തെ എഴുന്നെള്ളത്തിൽ ഇടത്തുള്ളവരോട് ശപിക്കപ്പെട്ടവരെ നിങ്ങൾ എന്റെ അടുക്കൽ നിന്ന് പോകുവിൻ എന്നുള്ള കഠിനമായ വാക്ക് എങ്ങനെ കല്പിക്കുവാൻ സാധിക്കും? ദൈവത്തിന്റെ ദൈവീകമായ സ്നേഹത്തിന് എങ്ങനെ അവരെ നരകത്തിലേക്ക് പറഞ്ഞുവിടുവാൻ സാധിക്കും? തിരുമേനി എന്നോട് ആരാഞ്ഞു.

"ബാവാതിരുമേനി കല്പിച്ചാൽ ഞാൻ കേട്ടുകൊള്ളാം" എന്ന് ഞാൻ പറഞ്ഞു. ഉടനെ തിരുമേനി ഒരു ദൃഷ്ടാന്തം പറഞ്ഞ് അദ്ദേഹത്തിന്റെ അഭിപ്രായം സമർത്ഥിക്കുകയുണ്ടായി.

'ഒരിക്കൽ ഒരു മനുഷ്യൻ സ്വർഗ്ഗത്തിലേക്കു പോകുവാനായിട്ട് പ്രാർത്ഥിച്ചു. അവൻ കണ്ട ദർശനത്തിൽ ഒരു മാലാഖാ അവന് പ്രത്യക്ഷനായി. അവനെ സ്വർഗ്ഗത്തിൽ ദൈവസന്നിധിയിലേക്ക് കൊണ്ടുപോയി. ദൈവം അവനോട് "നിനക്കെന്ത് വേണം" എന്നു ചോദിച്ചു. എനിക്ക് സ്വർഗ്ഗത്തിൽ പാർക്കണം എന്നവൻ മറുപടി പറഞ്ഞു. മകനെ! നിന്നെ സ്വർഗ്ഗത്തിൽ ചേർത്തുകൊള്ളുവാനും എന്നോടുകൂടി ആയിരിപ്പാനും ഞാനാഗ്രഹിക്കുന്നു. ഇവിടെ നീ അനേകം കെട്ടിടങ്ങൾ കാണുന്നുണ്ടല്ലോ. അതിൽ നിനക്ക് ഇഷ്ടമുള്ളതിൽ താമസിച്ചുകൊൾകയെന്ന് ദൈവം കല്പിച്ചു. കേട്ടമാത്രയിൽ അവൻ സന്തോഷമായി ഒന്നാമത്തെ കെട്ടിടത്തിൽ ചെന്നു. വളരെ വലിപ്പമുള്ളതും മനോഹരവുമായ കെട്ടിടം. പക്ഷേ അതവനിഷ്ടപ്പെട്ടില്ല. രണ്ടാമത്തെ കെട്ടിടത്തിൽ ചെന്നു. അതും അവന് പറ്റിയില്ല. മൂന്നാമത്തേതിൽ ചെന്നു അതും അവന് പ്രയാസമായി. അങ്ങനെ നാലാമത്തേതിലും അഞ്ചാമത്തേതിലും അവാസനത്തേതിലും വരെ ചെന്നു. ഒന്നും അവന് തൃപ്തിയാകുന്നില്ല. ഒടുവിൽ അവൻ തിരിച്ച് ദൈവസന്നിധിയിൽ വന്നു. ദൈവം അവനോട് "എന്താ മക്കളെ! സുഖമാണോ? സന്തോഷമാണോ?-

എന്ന് ചോദിച്ചു. അവൻ പ്രത്യുത്തരമായി 'ഇതൊന്നിലും താമസിക്കുവാൻ എനിക്ക് സാധിക്കുന്നില്ല എന്ന് പറഞ്ഞു". അതെന്താണ്? സ്വർഗ്ഗീയമായ എല്ലാ സൗകര്യങ്ങളും ഇതിൽ ഉണ്ടല്ലോ. പിന്നെയെന്താണ് നിന്നെ അലട്ടുന്ന പ്രശ്നമെന്ന് ചോദിച്ചു. അവൻ മറുപടിയായി പറയുകയാണ് "പിതാവായ ദൈവമേ എനിക്കൊന്ന് ഒളിച്ചിരിക്കുവാൻ കുറച്ചു സ്ഥലം മതി. അവിടം ഇരുട്ടായിരിക്കണം. മറ്റാരും എന്നെ കാണരുത്: അറിയരുത്.

എന്താണ് ഇവൻ ഇങ്ങനെ പറയുവാൻ കാരണമെന്നോ? അയാൾ കയറിയ കെട്ടിടത്തിൽ എല്ലാം കണ്ണാടിയിൽ പ്രതിഫലിപ്പിക്കുംപോലെ അയാൾ ചെയ്ത ഓരോ കുറ്റകൃത്യവും, അതിക്രമവും, പാപവും, വലിയ അക്ഷരത്തിൽ ഏവരും കാണത്തക്കവിധത്തിൽ എഴുതിയിരുന്നു. ഇവിടെ വരുന്നവരൊക്കെ അതെല്ലാം വായിക്കുന്നു: അറിയുന്നു. അയാൾ ഇത്തരക്കാരനാണോ എന്ന് ചോദിക്കുന്നു. ഇത് സഹിക്കുവാൻ അവന് കഴിവില്ല. അതുകൊണ്ടാണ് ഒളിച്ചിരിക്കുവാൻ സ്ഥലം ആവശ്യപ്പെട്ടത്.

പിതാവായ ദൈവം അവനോട് കല്പിച്ചു: മകനെ അറിയപ്പെടാത്ത രഹസ്യമായിട്ടോ, പരസ്യപ്പെടാതെ ഗൂഢമായിട്ടോ യാതൊന്നും ഇവിടെയില്ല. അങ്ങിനെയുള്ളവർക്കുമാത്രമേ ഇവിടെ പാർക്കുവാൻ സാധ്യമാവുകയുള്ളു. ഇപ്രകാരം സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ അല്പം അകലെ ഒരു അന്ധകാരകുഴി ഉള്ളതുപോലെ തോന്നി. അവൻ ഓടി ആ കുഴിയിലേക്ക് എടുത്തുചാടി മറയുകയും ചെയ്തു.

പരിശുദ്ധ ബാവാ തിരുമേനി കല്പിച്ചു പറഞ്ഞു: ഇതാണ് നമ്മുടെ കർത്താവിന്റെ രണ്ടാമത്തെ എഴുന്നള്ളത്തിൽ സംഭവിക്കുന്നത്. അന്ന് പാപികൾ നിലവിളിക്കും. "കുന്നുകളേ നിങ്ങൾ വന്ന് ഞങ്ങളെ മൂടുവിൻ, ഞങ്ങൾക്ക് ഈ പ്രകാശത്തിൽ നിൽക്കുവാൻ സാധ്യമല്ല." അവരൊ നരകക്കുഴിയിലേക്ക് സ്വയം വീണുമറയുന്നു. ഇങ്ങനെയാണ് ദുഷ്ടന്മാരും, പാപികളും അന്ത്യന്യായവിധിയിൽ നരകത്തിൽ അകപ്പെടുന്നത്. ഇത് നമ്മൾ ഓർക്കേണ്ടുന്ന വലിയൊരു മർമ്മമാണെന്നും ബാവാ കല്പിച്ചു.

**പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവ**

* * *

## ആചാരാനുഷ്ഠാനങ്ങൾ

**വി.** സഭയുടെ ആചാരാനുഷ്ഠാനങ്ങളിൽ അല്പം പോലും ലാഘവം വരുത്താതെ അവയെല്ലാം പാലിക്കുകയും, അവ അങ്ങനെ തന്നെ പാലിക്കപ്പെടണമെന്ന് നിർബന്ധം പിടിക്കുകയും ചെയ്ത പരിശുദ്ധനായിരുന്നു തിരുമേനി. പാത്രിയർക്കീസ് ബാവാ നോമ്പിന് ലാഘവം വരുത്തിയപ്പോൾ കാതോലിക്കാബാവാ അതിനെ ശക്തിയായി വിമർശിക്കുകയുണ്ടായി.

**മാത്യൂസ് മാർ ബർന്നബാസ്**

* * *

## നിവൃത്തിയായ പ്രവചനം

**എം**.വി. ജോർജ്ജ് ശെമ്മാശനും തര്യൻ ശെമ്മാശനും ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ വച്ച് പ. ബാവാ കശ്ശീശാപട്ടം നൽകി. കാപ്പിമേശ കഴിഞ്ഞ് പഴയ അരമനയിൽ വിശ്രമിക്കുമ്പോൾ ജോർജ്ജച്ചന്റെ മാതാപിതാക്കന്മാരും ചാർച്ചക്കാരും മറ്റും യാത്രചോദിക്കുവാൻ വന്നപ്പോൾ ഞാൻ ബാവായുടെ സമീപത്ത് നില്പുണ്ടായിരുന്നു. കൈമുത്തിച്ച് അവരോടായി ബാവാ പറഞ്ഞു: 'ഞാൻ അയാൾക്കു പട്ടം കൊടുത്തു. അദ്ദേഹത്തെ മെത്രാനാക്കണം. ഞാൻ ഇരിക്കയില്ല.' ആ പ്രവചനം നിവൃത്തിയായി. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാണ് അന്നത്തെ ആ ജോർജ് ശെമ്മാശൻ.

**പുറക്കുളത്ത് ഇയ്യൂബ് കോർഎപ്പിസ്ക്കോപ്പാ**

* * *

## കൊതിച്ചതും വിധിച്ചതും

**ര**ണ്ടാമത്തെ കാതോലിക്കാബാവായുടെ കബറടക്ക ശുശ്രൂഷ കഴിഞ്ഞ് കാറിൽ വട്ടശ്ശേരിൽ തിരുമേനി, കൊച്ചു തിരുമേനി, ബഥനിയുടെ മാർ ഈവാനിയോസ്, ചെറിയമഠത്തിലച്ചൻ, പൂതക്കുഴിയിലച്ചൻ എന്നിവർ ഒന്നിച്ച് പഴയ സെമിനാരിയിലേക്കു മടങ്ങുകയായിരുന്നു. പുതുപ്പള്ളിയോടടുത്തപ്പോൾ ബഥനിത്തിരുമേനി കാതോലിക്കായായി ഒരാൾ വേണമല്ലോ എന്നു പറഞ്ഞു. (ഉള്ളിലെ ആഗ്രഹം തനിക്കുതന്നെ ആകണമെന്നായിരുന്നു.) തൊട്ടു വലതുഭാഗത്തിരുന്ന വലിയ തിരുമേനിയുടെ ബധിരതയ്ക്കപ്പോൾ ശക്തി



**അന്ത്യകല്പന**

## സഭാ തലവന്മാരോടുള്ള അനുസരണ

**സു**റിയാനിക്കാർ അസൂയാലുക്കളും തമ്മിൽതമ്മിൽ ദ്വേഷിക്കുന്നവരും തങ്ങളുടെ തലവന്മാരെ അനുസരിക്കാത്തവരുമാണെന്നു ബാർ എബ്രായ പറഞ്ഞിട്ടുണ്ട്. ഈ സ്വഭാവത്തിന്റെ അംശങ്ങൾ ഇപ്പോഴും നമ്മുടെ ഇടയിൽനിന്നും തീർത്തുമാഞ്ഞുപോയിട്ടില്ല. അതുകൊണ്ടാണ് നമുക്കു ശരിയായ മേൽഗതി ഉണ്ടാകാത്തത്. ഈ കുറവ് തീർത്തും പരിഹരിക്കപ്പെടണം. നിങ്ങൾ നല്ല അനുസരണവും അച്ചടക്കവും പാലിക്കണമെന്ന് നിങ്ങളെ നാം ഓർമ്മിപ്പിക്കുന്നു. വ്യക്തിപരമായ ഇഷ്ടങ്ങളും താല്പര്യങ്ങളും സാധിക്കണം എന്നു വിചാരിക്കാതെ ദൈവേഷ്ടം നടക്കണം എന്നതായിരിക്കണം എല്ലായ്പ്പോഴും നിങ്ങളുടെ ഉദ്ദേശം. ഇതിൽ നിഷ്ഠ പാലിക്കുമെങ്കിൽ നമ്മുടെ ഇടയിൽ അങ്ങിങ്ങായി കാണപ്പെടുന്ന എല്ലാ അസുഖങ്ങളും അസ്വാസ്ഥ്യങ്ങളും ഇല്ലാതായിക്കൊള്ളും. നമ്മുടെ കർത്താവ് കുരിശിലെ മരണത്തോളം അനുസരണമുള്ളവനായിരുന്നു എന്ന് വി. ഏവൻഗേലിയോനിൽ നാം വായിക്കുന്നു. "ഞാൻ എന്റെ ഇഷ്ടമല്ല എന്നെഅയച്ചവന്റെ ഇഷ്ടം ചെയ്വാനത്രേ സ്വർഗ്ഗത്തിൽനിന്നിറങ്ങി വന്നത്" എന്നു നമ്മുടെ കർത്താവ് കല്പിച്ചിട്ടുണ്ടല്ലോ. "നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ചെയ്യപ്പെടേണമേ" എന്നു പ്രാർത്ഥിപ്പാനാണ് താൻ നമ്മെ പഠിപ്പിച്ചിരിക്കുന്നതും. ഗത്സിമോനിൽ അതിവേദന അനുഭവിച്ചപ്പോഴും "പിതാവേ, എന്റെ ഇഷ്ടമല്ല നിന്റെ ഇഷ്ടം നടക്കട്ടെ" എന്നു നമ്മുടെ കർത്താവ് തന്നത്താൻ ഭരമേല്പിച്ചുകൊടുക്കുകയാണു ചെയ്തത്. പ്രിയരെ, ഇതാണ് താൻ നമുക്കു വച്ചേച്ചുപോയിരിക്കുന്ന മാതൃക. ഈ മാതൃക നാം പിൻതുടർന്നാൽ നമ്മുടെ ഇടയിലുള്ള എല്ലാ ഛിദ്രവാസനകളും അവസാനിക്കും. ക്രിസ്തീയഐക്യം നമ്മെ ഭരിക്കുകയും ചെയ്യും. "സഹോദരന്മാരെ, നിങ്ങളെല്ലാവരും ഒന്നു തന്നെ സംസാരിക്കുകയും നിങ്ങളുടെ ഇടയിൽ ഭിന്നത ഭാവിക്കാതെ ഏകമനസ്സിലും ഏക അഭിപ്രായത്തിലും യോജിച്ചിരിക്കുകയും വേണം" എന്നു നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ നാമം ചൊല്ലി വി. പൗലൂസ് അപ്പോസ്തോലൻ കോരിന്ത്യരോടു പറഞ്ഞിട്ടുള്ള അതേ വാക്കുകളാൽ തന്നെ നാമും നിങ്ങളെ ഉദ്ബോധിപ്പിക്കുന്നു.

**- പരി. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അന്ത്യസന്ദേശത്തിൽ നിന്ന്**
**(1963 ഡിസം. 21, 106-ാം നമ്പർ കല്പന)**

കൂടുകയാണുണ്ടായത്. കഞ്ഞിക്കുഴിയോടടുത്തപ്പോൾ വീണ്ടും ഈ ചോദ്യം തന്നെ ബഥനിത്തിരുമേനി ആവർത്തിച്ചു. വലിയ തിരുമേനിയുടെ ബധിരത തീരെ മാറി. 'ദൈവത്തിന്റെ സഭ; ദൈവം യോഗ്യനെ തെരഞ്ഞെടുക്കും' എന്ന് ഒരു മറുപടി കൊടുക്കുന്നതോടെ ബഥനിത്തിരുമേനിയുടെ ജിജ്ഞാസയ്ക്കറുതിയെത്തി. എം.ഡിയ്ക്കടുത്തപ്പോൾ ചില കാര്യാന്വേഷണത്തിന് ബഥനിത്തിരുമേനിയെ അവിടെ ഇറക്കിവിട്ടുംകൊണ്ട് കാർ പഴയസെമിനാരിക്കു പോയി. അന്നു രാത്രി അച്ചന്മാരോട് കൊച്ചുതിരുമേനിയെ കാതോലിക്കായായി അവരോധിക്കണമെന്ന തിരുമേനിയുടെ ആഗ്രഹം പ്രകടിപ്പിച്ചു. അച്ചന്മാരും ഈ നിർദ്ദേശത്തെ അനുകൂലിച്ചു. പിറ്റേദിവസം ബഥനിത്തിരുമേനി വന്നെത്തി. അന്ന് സുന്നഹദോസുകൂടി കുണ്ടറ കൊച്ചുതിരുമേനിയെ കാതോലിക്കായായി തെരഞ്ഞെടുത്തു. പലരുടേയും പ്രതീക്ഷ അഭ്യസ്തവിദ്യനായ ബഥനിത്തിരുമേനി ഈ മഹോന്നത സ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെടുമെന്നായിരുന്നു. അദ്ദേഹം വട്ടശ്ശേരിത്തിരുമേനിയുടെ അതിവാത്സല്യപുത്രനായിരുന്നല്ലോ. എന്നാൽ ദൈവവിളി കുണ്ടറ കൊച്ചുതിരുമേനിക്കായിരുന്നു.

**കെ.വി.ചാക്കോ, കുന്നംകുളം**

* * *

## പുണ്യശ്ലോകനായ ബാവാതിരുമേനി

**പ.** ബാവാ തിരുമേനി തന്റെ അന്ത്യാഭിലാഷമായി എഴുതിയ കല്പനയിൽ മലങ്കരസഭയുടെ വകയായി ഒരു മിഷനാശുപത്രി തുടങ്ങണമെന്നും കല്പിച്ചിരുന്നു. പ. സഭയിലെ അഭിവന്ദ്യ തിരുമേനിമാരും മറ്റംഗങ്ങളും ഒരുമിച്ചു ചേർന്ന് സഹകരിച്ചതിന്റെ ഫലമായി കോലഞ്ചേരിയിൽ 50-ൽ പരം ഏക്കർ സ്ഥലത്ത് ആധുനിക രീതിയിൽ പണികഴിപ്പിച്ചിട്ടുള്ള ഒരു നല്ല ആശുപത്രി ഈ പരിശുദ്ധന്റെ മെമ്മോറിയലായി നടത്തിവരുന്നു. ഏതു ബുദ്ധിമുട്ടും കഷ്ടപ്പാടുമുള്ള സമയത്ത് പ. ബാവായുടെ കബറിങ്കൽ പോയി മുട്ടിപ്പായി പ്രാർത്ഥിക്കുകയും തൽസമയങ്ങളിലെല്ലാം അതിനു പരിഹാരം കണ്ടെത്തുകയും ചെയ്തുവരികയാണെന്നുള്ളത് എന്റെ ഒരു സത്യമായ അനുഭവമാണ്.

**എം. ചാക്കോപിള്ള, കോലഞ്ചേരി**

* * *

## അമൂല്യമായ വോട്ട് അനുഗ്രഹവും

**അ**റുപതു ഫെബ്രുവരിയിലെ അസംബ്ലി തെരഞ്ഞെടുപ്പിൽ കോട്ടയം നിയോജക മണ്ഡലത്തിൽ കോൺഗ്രസ് സ്ഥാനാർത്ഥിയായി മത്സരിക്കുമ്പോഴാണ് ഞാൻ ആദ്യം തിരുമേനിയെ കണ്ടത്. തിരുമേനിയോട് അനുഗ്രഹം അഭ്യർത്ഥിക്കാൻ ഞാൻ ദേവലോകം അരമനയിൽ ചെല്ലുകയായിരുന്നു.

അഞ്ചു മിനിട്ടോളം തിരുമേനി വളരെ സന്തോഷപൂർവം എന്നോടു സംസാരിച്ചു. യാത്ര ചോദിക്കും മുമ്പ് ഞാൻ തിരുമേനിയുടെ അനുഗ്രഹങ്ങൾ തേടി. ഉടനെ തിരുമേനി എന്റെ തലയിൽ കൈവച്ച് "കുഞ്ഞ് ഇപ്രാവശ്യം ജയിക്കും. ജയിക്കുക മാത്രമല്ല, കോട്ടയത്തിനു ഒരു മന്ത്രിയും ഉണ്ടാകും" എന്നു എന്നെ അനുഗ്രഹിച്ചു. തുടർന്ന് "ഞാൻ ഇതുവരെയും ആർക്കും വോട്ടു ചെയ്തിട്ടില്ല. വോട്ട് ചെയ്യണമെന്ന് എനിക്ക് തോന്നിയിട്ടുമില്ല. പക്ഷേ ഇപ്രാവശ്യം ഞാൻ തീർച്ചയായും വോട്ടു ചെയ്യാൻ വരും. ആ വോട്ട് ആർക്കായിരിക്കും എന്ന് ഞാൻ പറയേണ്ട ആവശ്യവും ഇല്ലല്ലോ?" എന്നു പറഞ്ഞു. എനിക്കും കൂട്ടുകാർക്കും കാപ്പിസൽക്കാരവും നൽകി.

ഇലക്ഷൻ ദിവസം തിരുമേനി ബൂത്തിലെത്തി വോട്ടു ചെയ്തപ്പോൾ പലർക്കും അതൊരത്ഭുതമായിരുന്നു.

ബാവാ തിരുമേനിയുടെ പ്രവചനം നിവൃത്തിയായി. ഞാൻ ജയിക്കുക മാത്രമല്ല മന്ത്രിയുമായി.

**എം.പി. ഗോവിന്ദൻ നായർ (മുൻ മന്ത്രി)**

* * *

## ഒരു കഷ്ടാനുഭവ ആഴ്ചയുടെ ഓർമ്മ

**അ**ന്ന് ഹോശാന ഞായറാഴ്ചയായിരുന്നു. പാതിരാത്രിയോടടുത്ത സമയം. കോഴഞ്ചേരി വഞ്ചിത്രപള്ളിയും പരിസരവും നിശബ്ദം. പെട്ടെന്നാണ് ഒരു ശബ്ദമുയർന്നത്. പള്ളി മദ്ബഹായിൽ നിന്ന് ഏങ്ങലടിച്ചുള്ള പ്രാർത്ഥന. ഉറങ്ങിക്കിടന്നിരുന്ന ഞാൻ ഞെട്ടിനോക്കുമ്പോൾ മദ്ബഹായിൽ മുട്ടുകുത്തിനിന്ന് കണ്ണീരോടെ പ്രാർത്ഥിക്കയാണ് മാർ ഗ്രീഗോറിയോസ് തിരുമേനി (ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവ).

തിങ്കൾ, ചൊവ്വാ, ബുധൻ ഈ രാത്രികളിലും തിരുമേനി ഈ വിധം പ്രാർത്ഥന നടത്തി. വ്യാഴാഴ്ച രാത്രിയിൽ ഈ രോദനം അതിന്റെ മൂർദ്ധന്യതയിൽ എത്തി. വെള്ളിയാഴ്ചത്തെ ശുശ്രൂഷകളും കബറടക്കവും എല്ലാം കണ്ണുനീർ ഒഴുക്കിക്കൊണ്ടായിരുന്നു. കഷ്ടാനുഭവ ആഴ്ചയുടെ എല്ലാ ദിവസവും രാത്രികളിൽ തറയിൽ പായ് മാത്രം വിരിച്ചേ കിടന്നുറങ്ങു. വെള്ളിയാഴ്ച പായ്പോലും വിരിക്കാതെ കബറടക്കിയ സ്ഥലത്ത്-നിന്നും, ഇരുന്നും, മുട്ടുകുത്തിയും, കമഴ്ന്നുകിടന്നും ദുഃഖത്തോടെ പ്രാർത്ഥിച്ചുകൊണ്ടിരുന്നു. "ഗത്സമോൻ അനുഭവം തന്നെ." വെള്ളിയാഴ്ച ശുശ്രൂഷകൾക്കു ശേഷം-ഉയർപ്പു ഞായറാഴ്ച വി. കുർബ്ബാന കഴിഞ്ഞാണ് തിരുമേനി ഭക്ഷണം കഴിക്കുന്നത്. തിരുമേനിയുടെ ഈ ജീവിതചര്യ എന്നെ ഏറെ സ്വാധീനിച്ചു. പിൽക്കാലത്ത് നിരണം ഭദ്രാസനത്തിലെ 21 പള്ളികളിലായി 50 വർഷം സേവനം ചെയ്തിരുന്ന കാലത്ത് തിരുമേനിയുടെ പ്രാർത്ഥന എനിക്ക് പ്രചോദനമായിരുന്നു.

**അലക്സാണ്ടർ മാത്യൂസ് കോർഎപ്പിസ്ക്കോപ്പാ**

* * *

## കൈമുത്തുന്നത്?

**ഒ**രിക്കൽ ഉന്നയിച്ച ഒരു ചോദ്യം: "പട്ടക്കാരുടെയും മേല്പട്ടക്കാരുടെയുമെല്ലാം കൈ മുത്തുന്നതിന്റെ അടിസ്ഥാനം എന്താണ്? "തിരുമനസ്സുകൊണ്ട് തന്നെ പറഞ്ഞു: "ഉയിർത്തെഴുന്നേറ്റവനായ കർത്താവ് ശിഷ്യന്മാർ കൂടിയിരിക്കുമ്പോൾ അവരുടെ മദ്ധ്യേ പ്രത്യക്ഷപ്പെട്ടു. ഒന്നാം പ്രാവശ്യം മാർത്തോമ്മാശ്ലീഹാ അവരോടുകൂടെ ഉണ്ടായിരുന്നില്ല. വീണ്ടും രണ്ടാം പ്രാവശ്യം പ്രത്യക്ഷപ്പെടുമ്പോൾ മാർത്തോമ്മാ ശ്ലീഹായെ അടുത്തുവിളിച്ചു തന്റെ വിലാപ്പുറത്തും ആണിപ്പാടുകളിലും തൊട്ടുനോക്കിക്കയും ആ സമയം കർത്താവിന്റെ രക്തം തിരുമുറിവുകളിൽ നിന്നു മാർതോമ്മാശ്ലീഹായുടെ കയ്യിൽ പുരണ്ട ശ്ലീഹായുടെ കൈയെ മറ്റു ശിഷ്യന്മാർ ആദരപൂർവ്വം മുത്തുകയും ചെയ്തു. അവിടെയാണ് കൈമുത്ത് ആരംഭിച്ചത്. തുടർന്ന് ദൈവീക ബലിയാകുന്ന വി. കുർബ്ബാനയിൽ പട്ടക്കാരും മേൽപട്ടക്കാരും കർത്താവിന്റെ തിരുശരീവും തിരുരക്തവും എടുത്തു പെരുമാറുന്നുയെന്നതുകൊണ്ട് കർത്താവിന്റെ തിരുശരീരരക്തങ്ങളെ സ്പർശിക്കുന്ന കൈ എന്നുള്ള മാന്യതയിലും വിശ്വാസത്തിലുമാണ് കൈ മുത്തുന്നത്."

**ഫാ. ജോർജ് മട്ടയ്ക്കൽ, നിരണം**

* * *

## നോമ്പിന്റെ ഗൗരവം

**ഒ**രു ശനിയാഴ്ച പ്രഭാതം. അന്ന് നോമ്പുകാലമായിരുന്നു. മുപ്പതിൽ കുറയാതെ ആളുകൾ അരമനയിൽ വന്നു. കുണ്ടറ വലിയപള്ളിയിലെ ഒരു പ്രാർത്ഥനായോഗത്തിലെ ആളുകളായിരുന്നു. തലേ ഞായറാഴ്ച അവരുടെ പ്രാർത്ഥനായോഗ വാർഷികം നടത്തി. അന്ന് നോമ്പിൽ ഉപയോഗിച്ചുകൂടാത്ത ഭക്ഷണപദാർത്ഥങ്ങൾ അവർ ഭക്ഷിച്ചു. തിരുമേനി അതറിഞ്ഞ് അവരെ ശാസിക്കുകയും ശിക്ഷിക്കുകയും ചെയ്തു. ആ ശനിയാഴ്ച എല്ലാവരും രാവിലെ മുതൽ വൈകിട്ട് മൂന്നുമണിവരെ അരമനചാപ്പലിൽ ഇരുന്ന് ഉപവസിച്ച് പ്രാർത്ഥിക്കണമെന്ന്. ആ ശിക്ഷ അവർ സസന്തോഷം സ്വീകരിച്ച് നിവൃത്തിപ്പാൻ വന്നതായിരുന്നു. വൈകുന്നതുവരെയും അവർ ഉപവസിച്ച് പ്രാർത്ഥിച്ചു. നോമ്പിന്റെ ഫലനവും ഗൗരവും അന്ന് അങ്ങനെയായിരുന്നു.

**ഫാ. ഗീവർഗീസ് കെ. അഞ്ചൽ**

* * *

## കാരുണ്യത്തിന്റെ കെടാവിളക്ക്

**ബോ**ംബെയിൽ ഞാൻ ജോലി ചെയ്തിരുന്ന കാലം. 1951 ഡിസംബറിൽ ദാദർ പള്ളിയുടെ കൂദാശ നിർവ്വഹിക്കാൻ പരിശുദ്ധ ബാവാ എത്തി. ബോംബെ പൗരാവലി ഗവർണ്ണർ മഹാരാജസിംഗിന്റെ അദ്ധ്യക്ഷതയിൽ ഉജ്ജ്വലമായ ഒരു സ്വീകരണം അദ്ദേഹത്തിനു നൽകി. പള്ളി കൂദാശയിലും ഗവർണ്ണറും പത്നിയും സംബന്ധിച്ചിരുന്നു.

പുതിയ പള്ളിയിലെ മാർബിൾ നിർമ്മിതമായ പുതിയ മാമ്മോദീസാ തൊട്ടിയിൽ വച്ച് പരിശുദ്ധ ബാവായെ കൊണ്ട് ഞങ്ങളുടെ കുട്ടികളുടെ മാമ്മോദീസാ നടത്തണമെന്ന് ഞാൻ ഉൾപ്പെടെയുള്ള ചിലർ ആഗ്രഹിച്ചു. പള്ളി പണിമൂലം സാമ്പത്തിക ഞെരുക്കത്തിലായിരുന്ന ഇടവകയ്ക്ക് ഇതൊരു വരുമാനമാർഗ്ഗം കൂടി ആകട്ടെയെന്ന് വികാരി ബ. കോശി അച്ചൻ ആഗ്രഹിച്ചു.

പരിശുദ്ധ ബാവായെ കൊണ്ട് മാമ്മോദീസാ മുക്കിക്കുന്നതിനു നൂറു രൂപാ ഫീസ് നിശ്ചയിച്ചു. ആ തുക പള്ളിക്കു ലഭിക്കും. ഞങ്ങൾ പത്തു പേർ അതിനു സമ്മതിച്ചു. പിറ്റേന്ന് എന്റെ മകൻ ചാക്കോച്ചൻ ഉൾപ്പെടെയുള്ള പത്തു കുഞ്ഞുങ്ങളുടെ മാമ്മോദീസാ പരിശുദ്ധ ബാവാ നിർവ്വഹിക്കുകയും ചെയ്തു.

ഇടവകയിലെ പാവപ്പെട്ട ഒരാൾ തന്റെ കുട്ടിയുടെ മാമ്മോദീസാ അന്നു നടത്തുന്നതിനു ആഗ്രഹിച്ചിരുന്നു എന്നും നൂറു രൂപാകൊടുക്കാൻ കഴിയാതിരുന്നതിനാൽ വികാരിയച്ചൻ അതിനു സമ്മതിച്ചില്ലെന്നും അടുത്ത ഞായറാഴ്ച നടത്താമെന്നു അറിയിച്ചുവെന്നും മാമ്മോദീസാ കഴിഞ്ഞ് ആരോ പരിശുദ്ധ ബാവായുടെ ശ്രദ്ധയിൽപ്പെടുത്തി. ഈ വിവരം ബാവായോ ഞങ്ങളിൽ ആരെങ്കിലുമോ അറിഞ്ഞിരുന്നില്ല. എന്നതാണു സത്യം. ബാവായ്ക്ക് ഇതു വലിയ മനഃപ്രയാസത്തിനു കാരണമായി.

പരിശുദ്ധ ബാവാ വികാരി അച്ചനെ വിളിച്ചു വളരെയധികം ശാസിച്ചു. അന്നു വൈകിട്ട് തിരുമേനി പൂനയ്ക്കു പോകാനുള്ള എല്ലാ ഏർപ്പാടുകളും ചെയ്തിരുന്നു. അവിടെ നിന്നു കൽക്കട്ടയ്ക്കു പോകാനായിരുന്നു പരിപാടി. പൂനയിലെ പരിപാടികൾക്കും കൽക്കട്ടയിലെ സ്വീകരണ പരിപാടികൾക്കും അവസാനരൂപം നൽകിക്കഴിഞ്ഞിരിക്കുന്നു.

പക്ഷെ പരിശുദ്ധ ബാവാ സമ്മതിച്ചില്ല. പാവപ്പെട്ട ഇടവകാംഗത്തിന്റെ കുട്ടിയ കൂടി മാമ്മോദീസാ മുക്കാതെ താൻ പോവുകയില്ല എന്നദ്ദേഹം ശഠിച്ചു. പൂനയിൽ പോയി ബോംബെയ്ക്കു മടങ്ങിവന്നു മാമ്മോദീസ നടത്തിയശേഷം കൽക്കട്ടയ്ക്കു പോകത്തക്കവിധം ക്രമീകരണങ്ങളിൽ മാറ്റം വരുത്തണമെന്ന് അദ്ദേഹം നിർബന്ധമായി ആവശ്യപ്പെട്ടു.

പൂനയിലും കൽക്കട്ടയിലും ഇതുമൂലം ഉണ്ടാവുന്ന അസൗകര്യങ്ങൾ ശ്രദ്ധയിൽ പെടുത്തിയിട്ടും പരിശുദ്ധ ബാവാ അണുവിട മാറിയില്ല. പാവപ്പെട്ടവനായി പോയതുകൊണ്ട് ഒരാളോട് പക്ഷാഭേദം കാണിക്കുന്നത് ദൈവത്തിന്റെ മുമ്പിൽ ഒരിക്കലും നിരക്കാത്തതാണെന്ന് അദ്ദേഹം ഉറച്ചു വിശ്വസിച്ചു. ആ വിശ്വാസത്തിൽ അദ്ദേഹം മുറുകെപ്പിടിച്ചുനിന്നു.

പൂനയിൽ നിന്നു അദ്ദേഹം ബോംബെയിൽ മടങ്ങി എത്തി. ആ കുട്ടിയുടെ മാമോദീസാ നടത്തിയ ശേഷം മാത്രം കൽക്കട്ടയ്ക്കു വണ്ടി കയറി.

**കെ.എം. മാത്യു**
(മുൻ ചീഫ് എഡിറ്റർ, മലയാള മനോരമ)

■



അന്ത്യകല്പന

## സഭകളുടെ യോജിപ്പ്

**സ**ഭകളുടെ യോജിപ്പിനുള്ള ആഗ്രഹം മുൻകാലങ്ങളിലെക്കാൾ കൂടുതലായി ഇക്കാലത്തുണ്ട്. വിവിധ സഭാകേന്ദ്രങ്ങളിൽനിന്നും ഐക്യതയുടെ സന്ദേശം പുറപ്പെട്ടുകൊണ്ടിരിക്കുന്നു. എക്യുമിനിക്കൽ പ്രസ്ഥാനം ഇതിനുവേണ്ടിയാണല്ലോ. പുരാതനവും പരിശുദ്ധവുമായ നമ്മുടെ വിശ്വാസാചാരങ്ങൾക്കും നമ്മുടെ അപ്പോസ്തോലികമായ സ്വാതന്ത്ര്യത്തിനും ഭംഗം വരാത്ത നിലയിലുള്ള ഒരു യോജിപ്പുണ്ടാകുന്നതു നല്ലതും ദൈവതിരുമുമ്പാകെ പ്രസാദകരവുമാണ്. ഇതേപ്പറ്റി ചിന്തിക്കുന്നതിനു വിശ്വാസത്തിൽ ഐക്യമുള്ള ഓർത്തഡോക്സ് സഭാ പ്രതിനിധികളുടെ ഒരു സമ്മേളനം കൂടുന്നതിനെപ്പറ്റി നാം ചിന്തിച്ചിരുന്നു. എന്നാൽ നമ്മുടെ ദിവസങ്ങൾ തീർന്നിരിക്കുന്ന ഈ വേളയിൽ ഇതും ഇതുപോലുള്ള മറ്റു കാര്യങ്ങളും നമ്മുടെ പിൻഗാമിയും മെത്രാപ്പോലീത്തന്മാരും ചേർന്നു നിർവ്വഹിക്കുമെന്നു നാം ആശിക്കുന്നു. ശരീരപ്രകാരം നാം നിങ്ങളെ വിട്ടു പിരിഞ്ഞാലും ഇവയ്ക്കെല്ലാം വേണ്ടുന്ന കൃപകൾ ദൈവത്തിൽനിന്നും ലഭിപ്പാൻ നമ്മുടെ പ്രാർത്ഥന നിങ്ങളോടു കൂടെ ഉണ്ടായിരിക്കും. നിങ്ങളേവരും ദൈവഭക്തിയിലും നമ്മുടെ സഭയോടുള്ള സ്നേഹത്തിലും ഒട്ടും തണുത്തുപോകരുതെന്നു നമ്മുടെ ഹൃദയത്തിൽ വലുതായ ആഗ്രഹമുണ്ട് എന്നു നിങ്ങളെ നാം അറിയിക്കുന്നു.

## കശ്ശീശന്മാരോട്...

**ക**ശ്ശീശ്ശന്മാർ എപ്പിസ്കോപ്പന്മാരുടെ പ്രതിനിധികളാണ്. എപ്പിസ്കോപ്പായുടെ വലംകൈയായിനിന്നുവേണം നിങ്ങൾ പ്രവർത്തിപ്പാൻ. ദൈവിക രഹസ്യങ്ങളുടെയും മർമ്മങ്ങളുടെയും കാര്യവിചാരകത്വം ദൈവം നിങ്ങളെ ഏല്പിച്ചിരിക്കുന്നു എന്നു സദാ ഓർത്ത് അതനുസരിച്ചു നിങ്ങൾ പ്രവർത്തിക്കയും, നിങ്ങളെയും നിങ്ങളുടെ സൂക്ഷിപ്പിൽ ഭരമേല്പിക്കപ്പെട്ടിരിക്കുന്ന ദൈവമക്കളെയും കർത്താവിനുള്ളവരായി കാത്തുകൊള്ളുകയും നമ്മുടെ സഭ ശക്തിപ്പെടുവാൻ തക്കവിധം കർത്താവിൽ ശരണപ്പെട്ടും, ദുഷ്ടന്റെ തീയമ്പുകളെ ഒക്കെയും എതിർക്കുവാൻ ശക്തിയുള്ളവരായി നമ്മുടെ കർത്താവിന്റെ സർവ്വായുധവർഗ്ഗം ധരിച്ചുംകൊണ്ട് സദാ ഉണർന്നിരിക്കയും ചെയ്വീൻ. അപ്രകാരം തന്നെ ശെമ്മാശ്ശന്മാരും വിശുദ്ധിപാലിക്കുന്നവരും തങ്ങൾക്കു ലഭിച്ചിരിക്കുന്ന ആത്മിക ശുശ്രൂഷയ്ക്കൊത്തവണ്ണം നടക്കുന്നതിന് ജാഗ്രതയുള്ളവരും ആയിരിക്കണം.

പ്ര|ഭാ|ഷ|ണം




# ചില 'വാതിൽ' ചിന്തകൾ

■ ഫാ. വർഗീസ് ടി. വർഗീസ്, അഞ്ചൽ

> ഞാൻ വാതിൽ ആകുന്നു എന്നിലൂടെ കടക്കുന്നവൻ രക്ഷപെടും (വി:യോഹ. 10:9)

ആകമാന ഐഹിക ലോകത്തെ ഒരു ആട്ടിൻതൊഴുത്തിനോടുപമിച്ച് ഇതപര്യന്തമുള്ള മനു ഷ്യനെ ആടുകളോട് സാമ്യപ്പെടുത്തി, ആടിന്റെ ആലയുടെ വാതിൽ താൻ ആകുന്നു എന്ന് പറയുന്ന 'നല്ല ഇട യന്റെ' ഉപമ ഒരു ബൃഹത് ഭാവനയെ ദ്യോതിപ്പിക്കുന്നതാണ്. 'ഞാൻ വാതിൽ ആകുന്നു' എന്ന യേശുമൊഴി രേഖപ്പെടുത്തുമ്പോൾ പശ്ചാത്തല വിശകലനം ഏറെ അനിവാര്യവുമാണ്.

യഹൂദയിടങ്ങളിൽ ആടുകളെ മേയിക്കുന്ന ഇടയൻ രാത്രിസമയങ്ങളിൽ അതാത് മേച്ചിൽപ്പുറങ്ങളിൽ ക്രമീകരിച്ചിരിക്കുന്ന ആല (Tent)യ്ക്കുള്ളിലേക്ക് ആടുകളെ കയറ്റിവിടും. ആലയുടെ വാതിൽ സുരക്ഷിതമില്ലാത്തതാകയാൽ ഇടയൻ വാതിലിന് കുറുകേ നിവർന്ന് കിടക്കും. ഇനി ആടുകളിലൊന്നെങ്കിലും പുറത്തേക്ക് പോകണമെങ്കിലോ പുറത്ത് നിന്ന് ഏതെങ്കിലും അന്യജീവി അകത്തേക്ക് കയറണമെങ്കിലോ ഇടയൻ അറിയാതെ സാദ്ധ്യമല്ല. കുറുകേ നിവർന്ന് കിടക്കുന്ന ഇടയനെ സ്പർശിക്കാതെ ഒരാടിനും പുറത്തേക്കോ, ഒരു ജീവിക്കും അകത്തേക്കോ കടക്കാനാകില്ലായെങ്കിൽ 'ഞാൻ വാതിലാകുന്നു' എന്ന് മശിഹാ വചനം ചില 'വാതിൽ' ചിന്തകളിലേക്ക് വിരൽ ചൂണ്ടുന്നു എന്നത് സത്യം.

### 1. പരിധിയുള്ള ജീവിതം

ക്രിസ്തു വാതിലാകുന്ന കൂടാരത്തിനുള്ളിലാണ് മനുഷ്യന്റെ സ്ഥാനമെങ്കിൽ; ഇടയൻ അറിയാതെ പുറത്ത് കടക്കാനുമാകില്ലെങ്കിൽ നല്ല ഇടയൻ ആലയ്ക്കൊരുക്കിയ പരിധിക്കുള്ളിലാണ് മനുഷ്യ ജീവിതം. അതിരുകൾ അശാന്തികളാണെന്ന് അട്ടഹസിക്കുന്ന കാലികതലമുറ ക്രിസ്തു ഒരുക്കുന്ന പരിധികൾ സുരക്ഷിത കവചങ്ങളാണ് എന്ന തിരിച്ചറിവിലേക്ക് തിരിയുന്നതാണുചിതം. അതല്ലായെങ്കിൽ പരിധിക്ക് പുറത്ത് ചെന്നായ്ക്കളേറെയുണ്ടാകും.

'Out of range' എന്ന ശൈലി ഇന്ന് ഏറെ പ്രയോഗത്തിലുള്ളതാണ്. ചുരുക്കം നേരങ്ങളിലെങ്കിലും 'Out of range' ആയാൽ നന്നായിരുന്നു എന്ന് തോന്നാൻ സാദ്ധ്യതയുണ്ട്. പക്ഷെ communication നിശ്ചലമാകുന്നു എന്നതാണ് സത്യം. ചില സംവേദനങ്ങളെങ്കിലും നഷ്ടപ്പെട്ടാൽ നല്കേണ്ടിവരുന്ന വില സങ്കല്പങ്ങൾക്കതീതമാകാം. അങ്ങനെയെങ്കിൽ പരിധിയ്ക്കപ്പുറം കടക്കാനുള്ള ത്വര ഒഴിവാക്കുന്നതല്ലേ നല്ലത്.

'നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷത്തിന്റെ ഫലം നീ തിന്നരുത്, തിന്നുന്ന നാളിൽ നീ മരിക്കും'' (ഉല്പ. 2: 17). ആദിമാതാപിതാക്കൾക്ക് ദൈവം കല്പിച്ച് നല്കിയ പരിധിയാണിത്. പക്ഷെ തിരുമൊഴികൾക്കപ്പുറം ചെകുത്താന്റെ വാക്കുകൾക്ക് പരിധി ലംഘിച്ചപ്പോൾ പരിണിതഫലം ഭയാനകമായി. രാമായണത്തിൽ സീതയ്ക്ക് ലക്ഷ്മണൻ നല്കിയ പരിധി ചെകുത്താനായ മനുഷ്യന്റെ വാക്കുകൾക്ക് മാറ്റി വച്ചപ്പോൾ ജീവിതം ദാരുണമായി. കടലിലെ മത്സ്യത്തിന് ജലപ്പരപ്പിലേക്കുയരാം. ആഴത്തിലേക്കൂളിയിടാം. വശങ്ങളിലേക്ക് ഓടി നടക്കാം. പക്ഷെ കരയിലേക്കെത്താൻ ശ്രമിച്ചാൽ....? ക്രൈസ്തവാദ്ധ്യാത്മികതയുടെ പോലും പരിധിവിട്ട് 'ഭക്തി'യെ 'ഉന്മാദ'മാക്കുന്ന വൈകൃതങ്ങളിലേക്ക് ലോകം ഓടിക്കയറുകയാണ്. ഒരു തരം spiritual advertisement കളുടെ പിന്നാലെ. പക്ഷെ നേരല്ലാത്ത ഓരോ ഓട്ടത്തിന്റെയും അവസാനം ഒരു കിതപ്പുകൊണ്ടൊതുങ്ങേണ്ടിവരും എന്നതാണ് സത്യം. ആദ്ധ്യാത്മികതയുടെ പരിധിവിട്ട യിസ്രായേൽ ജനം മോശയുടെ അസാന്നിദ്ധ്യത്തിൽ കാട്ടിക്കൂട്ടിയ വിക്രിയകളും പരിണിതഫലവും (ആവ. 9: 7-21) വിസ്മരിക്കാതിരിക്കുന്നത് നന്ന്.

### 2. കൂട്ടായ്മയുള്ള അവസ്ഥ

ഒരു കൂടാരത്തിന് ഒരു വാതിൽ. അതിനുള്ളിൽ ആടുകളെല്ലാം സന്തോഷത്തോടെ സമാന്തരജീവിതം നയിക്കുന്ന, ഏകാന്തയില്ലാത്ത ദിവ്യാനുഭവം. കൂട്ടായ്മയുടെ പ്രസക്തികളിലേറെ പ്രധാനപ്പെട്ട ഒന്ന് ഏകാന്തതയ്ക്കിടയില്ല എന്നത് തന്നെയല്ലേ. 'ഞാൻ വാതിലാകുന്നു' എന്ന ക്രിസ്തു വാക്കുകളിൽത്തന്നെ കൂട്ടായ്മയുടെ രണ്ട് 'dimension' ദൃശ്യമാണ്. ആദ്യത്തേത് ഇടയനും ആടുകളും തമ്മിലുള്ള ബന്ധം. അഥവാ ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധം. ഈ കൂട്ടായ്മ സൃഷ്ടിയുടെ ആരംഭത്തിൽ ദൃശ്യമാണ് (ഉല്പ.1:1-31) ദൈവസ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു എന്നതും ഈ കൂട്ടായ്മയുടെ രേഖപ്പെടുത്തലാണ്. പക്ഷെ പാപം കൂട്ടായ്മയുടെ നാരായവേര് അറുത്തു കളയുന്നു. രണ്ടാമത്തേത് ആടുകളും ആടുകളും അഥവാ മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധം. മനുഷ്യജീവിതത്തിന്റെ അന്തസത്ത ഉൾക്കൊള്ളുന്ന ഒരു പദമാണ് കൂട്ടായ്മ എന്ന കൊയ്നോണിയ. ഈ പദത്തിന്റെ അർത്ഥവ്യാപ്തി വളരെ വലുതാണ്. സംസർഗം, സഹവർത്തിത്വം, പങ്കു ചേരൽ, പങ്കുവയ്ക്കൽ, പങ്കാളിത്തം, ഉറ്റബന്ധം, ഐക്യത എന്നീ തലത്തിൽ വിശാലമാണത്. മനുഷ്യനും മനുഷ്യനും തമ്മിലുള്ള ഈ ബന്ധത്തെ, യേശുവിന്റെ സ്നേഹിതർ (അ.പ്രവൃ.2:42, യോഹ. 15:15), സഹായം അർഹിക്കുന്നവരെ കരുതുന്നവർ (റോമ. 15: 26), തിരുശരീര രക്തങ്ങൾ ഒരുമിച്ച് സ്വീകരിക്കുന്നവർ (1 കൊരി. 10:16) എന്നീ തരത്തിലെല്ലാം വിവക്ഷിക്കുന്നു. ഇവയെല്ലാം തന്നെ ക്രിസ്തു വാതിലാകുന്ന കൂരയ്ക്കുള്ളിലെ ആടുകൾക്ക് അനുഭവവേദ്യമാകുന്ന കൂട്ടായ്മയുടെ വിവിധതലങ്ങളാണ്.

### 3. ചിതറിപ്പോകാത്ത ആടുകൾ

ആലയ്ക്കുള്ളിലെ ആടുകൾ ചിതറിപ്പോകില്ല. കൂരയ്ക്ക് പുറത്ത് വച്ച് കാണാതെപോയ ആടിനെയും അതിനെ പണിപ്പെട്ട് കണ്ടെത്തിയ ഇടയനെയും നമുക്ക് പരിചിതമാണ്. പക്ഷെ ക്രിസ്തുവാതിലായ കൂരയ്ക്കുള്ളിൽ നിന്ന് ഒരാടും ചിതറിപ്പോകയില്ല. ചിതറിപ്പോയ ആടിന് ഉടമസ്ഥൻ നഷ്ടമാകും. സംരക്ഷണമോ സംതൃപ്തിയോ ലഭിച്ചില്ലെന്ന് വരും. ഭീഷണിയുണ്ടാകും. അരക്ഷിത ബോധമുണ്ടാകും. ഏകാന്തതയും ഭയവും വരുത്തുന്ന ദയനീയ അനുഭവം ഉണ്ടാകും. പക്ഷെ ക്രിസ്തു വാതിലാണെങ്കിൽ മനുഷ്യന് ഇങ്ങനെയൊരു ദുരന്തം സംഭവ്യമല്ല.

ഇടയനോട് ചേർന്ന് നടക്കുന്ന ആടുകളിൽ നിന്ന് ഒന്ന് ചിതറിപ്പോകാൻ കാരണം അക്കരെക്കാണുന്ന പച്ചിലകൾ തനിക്ക് മാത്രം സ്വായത്തമാക്കാം എന്ന വ്യാമോഹമോ, ഭക്ഷണത്തോടുള്ള അമിതാസക്തിമൂലം കൂടുതൽ സമയം ഒരിടത്ത് തന്നെ നിന്ന് കൂട്ടം തെറ്റിയതോ ഒക്കെ ആകാം. എന്നാൽ



**ആലയുടെ മുൻപിൽ നിവർന്ന് കിടക്കുന്ന വാതിലായ ക്രിസ്തു; ആവശ്യത്തിന് മാത്രം തുറക്കുകയും അടയ്ക്കുകയും ചെയ്യുന്ന വാതിലാണ്.**

ക്രിസ്തു വാതിലായ കൂടാരത്തിനുള്ളിലെ ആടുകൾക്ക് 'തനിക്ക് മാത്രം' എന്ന സ്വാർത്ഥതയോ, അമിതാസക്തിയോ തോന്നാൻ സാദ്ധ്യത തീരെക്കുറവാണ്.

യഹൂദജനതയെപ്പോലെ ചിന്നിച്ചിതറിപ്പോയ ഒരു ജനതതി ലോകത്തെമ്പാടുമില്ല. ഈ അവസ്ഥ ഇന്നത്തെ ക്രൈസ്തവസഭയും അഭിമുഖീകരിക്കുന്നുണ്ട്. ഇത് തിരിച്ചറിഞ്ഞതുകൊണ്ടാകാം 'അവൻ പുരുഷാരത്തെ ഇടയനില്ലാത്ത ആടുകളെപ്പോലെ കുഴഞ്ഞവരും ചിന്നിയവരായി കണ്ടിട്ട് അവരെക്കുറിച്ച് മനസ്സലിഞ്ഞത് (മത്താ. 9:36'). കുടുംബങ്ങളിൽ പ്പോലും ഒരു തരം digital culture (കണ്ടാൽ ഒന്നെന്ന്തോന്നും പക്ഷെ ഒന്നല്ല) ഉണ്ടാകാനുള്ള കാരണങ്ങളും ഈ ഒരു വാതിലിനുള്ളിൽ ഒരുമിച്ച് കഴിയാനാകുന്നില്ല എന്നുള്ളതല്ലേ.

### 4. പരിമിതികളുള്ള ഇടം

പരിധി നിശ്ചയിക്കപ്പെട്ടിട്ടുള്ള ഇടങ്ങളിൽ പരിമിതി സ്വാഭാവികമാണ്. ക്രിസ്തു എന്ന ഇടയൻ വാതിലായ കൂരയ്ക്ക് നിശ്ചിത പരിധിയുണ്ടെങ്കിൽ ആ പരിധിക്കുള്ളിൽ ചില പരിമിതികളുമുണ്ട്. പരിധി നിശ്ചയിക്കപ്പെട്ടതാണെങ്കിൽ പരിമിതി അലിഖിതമാണ്, സാഹചര്യങ്ങളാൽ വന്ന് ചേരുന്നതാണ്.

പരിമിതിക്കുള്ളിൽ ജീവിക്കാൻ മനുഷ്യന് ആകുന്നില്ല എന്നതാണ് കാലത്തിന്റെ അപചയം ഇന്നത്തെ 'loan culture' തന്നെ ഇത്രയേറെ വ്യാപകമാകാൻ കാരണവും ഈ പരിമിതിക്കുള്ളിൽ മനുഷ്യന് ഒരുങ്ങാനാകുന്നില്ല എന്നുള്ളതു തന്നെയാണ്. മക്കൾക്ക് ആഹാരമായും വസ്ത്രമായും ഫീസായുമൊക്കെ മാറേണ്ടവ പലിശക്കാരൻ എന്ന 'അഭിനവ ബാങ്ക്' കൈയാളുമ്പോൾ പരിമിത ജീവിത സാഹചര്യങ്ങൾ (Least resources) മനുഷ്യന് അസ്വസ്തതകൾ സൃഷ്ടിക്കുന്നതിന്റെ പിൻതുടർച്ച യല്ലേ ഇത് എന്ന് ചിന്തിച്ച് പോകുന്നു. ആദിവാസികളുടെ ഇടയിൽ കടം വാങ്ങിയാൽ മലദൈവങ്ങൾ കോപിക്കും എന്നൊരു വിശ്വാസമുണ്ട്. അത്തരം ഒരു ദൈവം നമുക്കും ഉണ്ടായിരുന്നെങ്കിൽ ചില കുടുംബങ്ങളെങ്കിലും സന്തുഷ്ടമായേനെ. ഇതിന് കടം വാങ്ങരുത് എന്ന അർത്ഥമല്ല; മറിച്ച് ധാരാളിത്തത്തിലും പൊങ്ങച്ചത്തിലും പരിമിതിക്കതീതമായും ഒക്കെ ജീവിക്കണം എന്ന അത്യാർത്തിയാണ് പ്രശ്നം. സത്യത്തിൽ ഇങ്ങനെയൊരു ദൈവം നമുക്കുമുണ്ട്. പത്ത് കന്യകമാരുടെ ഉപമയിൽ (മത്താ. 25: 1-13) അഞ്ച് പേരോട് ഞാൻ നിങ്ങളെ അറിയുന്നില്ല എന്ന് പറയുന്നതിന്റെ പൊരുളുകളിലൊന്ന് ഈ കടം വാങ്ങൽ തന്നെയാണ് കാരണം ലഭിച്ച എണ്ണയെ സ്വന്തം ആവശ്യത്തിന് മാറ്റി വച്ചിട്ട് കടം വാങ്ങാൻ ശ്രമിച്ചു. അതായത് ജീവിതത്തിന്റെ പരിമിതിയിൽ അവർ അസഹിഷ്ണരായിരുന്നു എന്ന് ചുരുക്കം. പക്ഷെ യേശുവിന്റെ മറുപടി ഞാൻ നിങ്ങളെ അറിയുന്നില്ല എന്നായിരുന്നു. അതായത് ക്രിസ്തു വാതിലായ കൂടാരത്തിനുള്ളിൽ പരിമിതികൾക്കുള്ളിൽ ജീവിക്കണം എന്ന് വിവക്ഷ.

എല്ലാ മക്കൾക്കും ഒരു പോലെ വിളമ്പാൻ ഒരമ്മയ്ക്കേ സാധിക്കൂ. ഈ അമ്മയെ വിളിക്കുന്നത് perfect socialist എന്നാണ്. ആലയുടെ മുൻപിൽ നിവർന്ന് കിടക്കുന്ന വാതിലായ ക്രിസ്തു; ആവശ്യത്തിന് മാത്രം തുറക്കുകയും അടയ്ക്കുകയും ചെയ്യുന്ന വാതിലാണ്. ഇവിടെ ഒരു കാര്യം നിശ്ചയമാണ്. വാതിലിനകത്തു ള്ളവരുടെ perfect socialist ആണ് ക്രിസ്തു. അഥവാ ആടുകളെയെല്ലാം ഒന്നുപോലെ കരുതുന്ന ക്രിസ്തു. ■



# സൺഡേസ്ക്കൂൾ വാർത്തകൾ

**വാർഷിക-മത്സര പരീക്ഷകൾ:** ഒരു അദ്ധ്യയന വർഷത്തിന്റെ അവസാനത്തിലേക്കു നാം വരുന്നു. ഡിസം. 7-ന് വാർഷിക പരീക്ഷകൾ ഭംഗിയായി എല്ലായിടത്തും നടന്നു എന്നു കരുതുന്നു. ഡിസം. 27-ന് 10.00 മുതലാണ് മത്സര പരീക്ഷകൾ. അതിൽ സംബന്ധിക്കുവാൻ അർഹതനേടിയവരെല്ലാം യഥാസമയം പരീക്ഷ എഴുതുവാൻ നിശ്ചയിക്കപ്പെട്ട സ്ഥലങ്ങളിൽ എത്തിച്ചേരണം.

**കേന്ദ്രതല സഹപാഠ്യ മത്സരങ്ങൾ:** പതിവുപോലെ ജനുവരി 2-ാം ശനിയാഴ്ച, 10-ാം തീയതി കേന്ദ്ര തലത്തിലുള്ള സഹപാഠ്യമത്സരങ്ങൾ ദേവലോകത്ത് കേന്ദ്ര ഓഫീസിൽ വെച്ചു നടത്തും. പ്രതിഭ, പ്രവീൺ, വിജ്ഞാനി, ഗാന സുഗന്ധി വേദഭൂഷൺ എന്നിവരെ തെരഞ്ഞെടുക്കാനാണ് ഈ മത്സരങ്ങൾ 9.30 മണിക്കു തന്നെ മത്സരാർത്ഥികൾ എത്തിച്ചേരണം.

**തെരഞ്ഞെടുപ്പ്:** പുതുക്കിയ ഭരണഘടന പ്രകാരം സൺഡേസ്ക്കൂളിന്റെ ഡിസ്ട്രിക്ട്, ഭദ്രാസനതലത്തിലുള്ള ചുമതലക്കാരുടെ 5 വർഷത്തെ സേവന കാലാവധി 2015 മാർച്ച് 15-ന് അവസാനിക്കുകയാണ്. ഡിസ്ട്രിക്ട് ഇൻസ്പെക്ടർ, സെക്രട്ടറി എന്നിവരെ മാർച്ച് 15 നു മുൻപു തന്നെ തെരഞ്ഞെടുക്കേണ്ടതിനാൽ വോട്ടേഴ്സ് ലിസ്റ്റ് തയ്യാറാക്കി ഹെഡ്മാസ്റ്റർമാർ വികാരിമാരുടെ അംഗീകാരത്തോടെ ഇൻസ്പെക്ടർ മുഖാന്തരം 2014 ഡിസം. 31-നകം ഭദ്രാസന ഡയറക്ടർമാർക്ക് അയച്ചുകൊടുക്കണം. ഈ കാര്യത്തിൽ ഒട്ടും വീഴ്ച വരുത്തരുത്.

**ജൂബിലി സമാപന സമ്മേളനം:** സുവർണ്ണ ജൂബിലിയുടെ സമാപനം മാർതോമാശ്ലീഹായുടെ പൈതൃകം പേറുന്ന നിരണം സെ. മേരീസ് കത്തീഡ്രലിൽവെച്ച് ഡിസം. 20-ന് ശനിയാഴ്ച 10 മണിക്ക് നടത്തും. പ. കാതോലിക്കാ ബാവായും, പ്രസ്ഥാനം പ്രസിഡന്റു തിരുമേനിയും മറ്റു നേതാക്കളും സംബന്ധിക്കുന്ന മീറ്റിംഗിൽ മാർത്തോമാ സഭയുടെ സൺഡേസ്ക്കൂൾ പ്രസ്ഥാനം പ്രസിഡന്റ് ഗ്രീഗോറിയോസ് മാർ സ്തേഫാനോസ് എപ്പിസ്ക്കോപ്പാ മുഖ്യസന്ദേശം നൽകുന്നതാണ്. 40 വർഷം സേവനം ചെയ്ത സൺഡേസ്ക്കൂൾ അദ്ധ്യാപകരെ യോഗത്തിൽ പ്രത്യേകം ആദരിച്ചുകൊണ്ട് മുൻ ഡയറക്ടർ ജനറൽ ഡോ. റ്റി. ജെ. ജോഷാ അച്ചൻ സന്ദേശം നൽകുന്നതായിരിക്കും. ഓരോ സൺഡേസ്ക്കൂളിൽ നിന്നും സംബന്ധിക്കാനാഗ്രഹിക്കുന്നവരുടെ എണ്ണം ഇൻസ്പെക്ടർമാർ വഴി ഡയറക്ടറന്മാരെ അറിയിച്ചിരിക്കണം.

**ജൂബിലി സുവനീർ:** ജൂബിലി സംബന്ധിച്ച് പ്രസിദ്ധീകരിക്കുന്ന സുവനീർ ഒരു ചരിത്ര രേഖയായിരിക്കും. അതിലേക്കു എല്ലാ യൂണിറ്റുകളും ആശംസകൾ ഫോട്ടോ സഹിതം നൽകേണ്ടതാണ്. അതിനേക്കുറിച്ചും അറിയിപ്പുകൾ നേരത്തെ നൽകിയിട്ടുണ്ട്.

**പുരാതന രേഖകൾ:** ജൂബിലിയോടനുബന്ധിച്ച് സൺഡേസ്ക്കൂളിന്റെ പഴയ കാലത്തെ രേഖകൾ പരമാവധി ശേഖരിക്കാൻ ശ്രമിക്കുന്നു. ആരുടെയെങ്കിലും കൈവശം അത്തരംരേഖകൾ ഉണ്ടെങ്കിൽ കേന്ദ്ര ഓഫീസിൽ എത്തിക്കണമെന്ന് വീണ്ടും അഭ്യർത്ഥിക്കുന്നു. ഫോട്ടോ കോപ്പികൾ എടുത്തിട്ട് അവ തിരിച്ചു നൽകുന്നതാണ്. നോമ്പും, പ്രാർത്ഥനയും ഉപവാസവും മൂലം ഹൃദയത്തെ വിശുദ്ധീകരിക്കാം. എല്ലാവർക്കും ക്രിസ്തുമസ് പുതുവത്സരാശംസകൾ.

**സ്നേഹപൂർവ്വം, തോമസച്ചൻ**

## മലാഡ് പള്ളിയിൽ മലങ്കരസഭയ്ക്ക് 200 വരിക്കാർ



**ബോംബെ:** മലാഡ് പള്ളിയിൽ മലങ്കരസഭ മാസികയ്ക്ക് 200 വരിക്കാരെ ചേർത്ത എം.വി. കുര്യാക്കോസ്. പള്ളി ട്രസ്റ്റിയായി സേവനം അനുഷ്ഠിച്ച ഇദ്ദേഹം ഇപ്പോൾ മലങ്കര അസോസിയേഷൻ അംഗമാണ്. കോട്ടയം നട്ടാശ്ശേരി സ്വദേശിയാണ്. 1970 മുതൽ മലങ്കരസഭാ മാസികയുടെ പ്രതിനിധിയായി സേവനം അനുഷ്ഠിക്കുന്നു.

## ഡോക്ട്രേറ്റ്



അണ്ണാ യൂണിവേഴ്സിറ്റിയിൽ നിന്ന് കമ്പ്യൂട്ടർ സയൻസിൽ ഡോക്ട്രേറ്റ് ലഭിച്ച ഏബ്രഹാം വർഗ്ഗീസ്. കടപ്ര മാന്നാർ സെന്റ് തോമസ് ഓർത്തഡോക്സ് ഇടവക. കാലടി ആദി ശങ്കര എൻജിനീയറിംഗ് കോളജിൽ അസോസിയേറ്റ് പ്രഫസർ.

മണപ്പുറത്ത് എം. പി. വർഗീസിന്റെയും ലില്ലി വർഗീസിന്റെയും മകൻ.

## റാങ്ക്



കൊച്ചിൻ സാങ്കേതിക സർവ്വകലാശാലയിൽ നിന്ന് വയർലസ് ടെക്നോളജിയിൽ എം. ടെക്കിന് മൂന്നാം റാങ്ക് കരസ്ഥമാക്കിയ അനിഷ സൂസൻ തോമസ്. ഓർത്തഡോക്സ് വൈദികസെമിനാരി പ്രൊഫസർ ഫാ. ഡോ. ഒ. തോമസിന്റെയും എലിസബത്ത് തോമസിന്റെയും മകൾ. കേരള സർക്കാരിന്റെ വിദ്യാഭ്യാസ വകുപ്പിലെ ASAP-ൽ പ്രോഗ്രാം മാനേജരായി ജോലി ചെയ്യുന്നു.



എം.ജി. സർവ്വകലാശാലയിൽ നിന്ന് എം.ടെക്കിന് ഒന്നാം റാങ്ക് നേടിയ സോജൻ ആൻഡ്രൂസ് സക്കറിയ. വാഴൂർ സെ. പീറ്റേഴ്സ് ഇടവകയിൽ മറ്റത്തിൽ എം.എ. അന്ത്രയോസിന്റെ പുത്രൻ.

## കെസിയ തങ്കം മാത്യു, അടുതല

**(02-02-1993 - 10-12-2002)**



ക്രിസ്തുവിൽ ജീവിക്കുന്നു

"നിന്റെ മഹത്വമുദിക്കുന്നാൾ
നിൽക്കണമിവർ വലഭാഗത്തിൽ"

*പ്രാർത്ഥനയോടെ,*

കുടുംബാംഗങ്ങൾ,

ചരമശതാബ്ദി (24.12.1914-24.12.2014)

**ഏ.സി. ചാക്കോ**
ആനന്താനത്ത്
വന്മഴി-ചെങ്ങന്നൂർ

40-ാം ചരമ വാർഷികം (07.11.1974-07.11.2014)



**ഏലിയാമ്മ ചാക്കോ**
ആനന്താനത്ത്
വന്മഴി-ചെങ്ങന്നൂർ

*എല്ലാ കുടുംബാംഗങ്ങൾക്കു വേണ്ടിയും*

**ഏ.ജെ. ജേക്കബും-ഓമന ജേക്കബും**
**ആനന്താനത്ത്-പേരിശേരി, ചെങ്ങന്നൂർ**

## For Favours Received




ഒരു വിശ്വാസി, സെക്കന്ദ്രാബാദ്




ഒരു വിശ്വാസി, ഭോപ്പാൽ




## കുമറോ

**'കു**മറോ' എന്ന വാക്കിന് 'പുരോഹിതൻ' (a priest) എന്നാണ് പ്രത്യക്ഷമായ അർത്ഥം. എന്നാൽ 'കൊഹനൊ' എന്ന വാക്കിനേക്കാൾ കുറേക്കൂടി വിപുലമായ അർത്ഥതലങ്ങൾ ഈ വാക്കിനുണ്ട്. 'ക്മർ' എന്ന ക്രിയാധാതുവിൽനിന്ന് രൂപംകൊണ്ട പദമാണ് 'കുമറോ' എന്നുള്ളത്. 'ക്മർ' എന്നതിന് വിലപിക്കുക (to mourn), ദു:ഖിക്കുക (to be sad) മ്ളാനവദനനാകുക (gloomy) എന്നൊക്കെയാണർത്ഥം. പൗരോഹിത്യ ശുശ്രൂഷയുടെ കണ്ണുനീരിന്റെ മദ്ധ്യസ്ഥത ഈ വാക്ക് വെളിപ്പെടുത്തുന്നുണ്ട്. ദേവാലയങ്ങളുടെ കാവൽക്കാരൻ (temple keeper) വിശുദ്ധ സ്ഥലങ്ങളുടെയും വിശുദ്ധ കൂദാശകളുടെയും അധികാരി എന്നീ അർത്ഥങ്ങൾ 'കുമറോ' എന്ന വാക്കിനുണ്ട്. ഈ നിലയിൽ 'മഹാപുരോഹിതൻ' എന്നർത്ഥം ഈ വാക്കിന് കൈവരുന്നു. മോശയുടെ നിയമത്തിലുള്ള പുരോഹിതൻ എന്നൊരർത്ഥംകൂടി ഈ വാക്കിനുണ്ട്.

യേശുക്രിസ്തുവിന്റെ പൗരോഹിത്യത്തെ സൂചിപ്പിക്കാൻ വി. പിതാക്കന്മാർ ഉപയോഗിച്ച പദമാണ് 'കുമറോ' എന്നുള്ളത്. യൂദാതോമായുടെ നടപടികളിൽ (Acts of Judas Thomas) യേശുക്രിസ്തുവിനെ 'ഞങ്ങളുടെ വിശുദ്ധ പുരോഹിതൻ' എന്ന് വിശേഷിപ്പിക്കാൻ 'കുമറോ' എന്ന പദമാണ് ഉപയോഗിച്ചിരിക്കുന്നത്. അഫ്രഹാത്ത് (4-ാം നൂറ്റാണ്ട്) ഇതേ വിശേഷണം ക്രിസ്തുവിന് നൽകിയിരിക്കുന്നു. എബ്രാ 7 : 3, 5 : 6, 7 : 11 എന്നിവിടങ്ങളിൽ എല്ലാം യേശുക്രിസ്തുവിന്റെ പൗരോഹിത്യ സൂചനകളിൽ അവൻ വിശുദ്ധമഹാപുരോഹിതനായിരുന്നു എന്ന് സൂചിപ്പിക്കുവാൻ 'കുമറോ' എന്ന പദമാണ് ഉപയോഗിച്ചിരിക്കുന്നത്. സഭാ പാരമ്പര്യത്തിൽ കാതോലിക്കായേയും പാത്രിയർക്കീസിനേയും വിശേഷിപ്പിക്കുന്നത് 'കുമറോ' എന്ന പദത്താലാണ്.

ഫാ. മാത്യു വർഗീസ്, റോം

## അനുസ്മരണം



# പരിശുദ്ധ ബസ്സേലിയോസ് ഗീവർഗീസ് പ്രഥമൻ ബാവാ

## (ഓർമ്മ: ഡിസം. 16,17)

■ ഫാ. പി.എം. സഖറിയ, പള്ളിക്കപ്പറമ്പിൽ

**1890** ജൂൺ 1- പെന്തിക്കോസ്തി ഞായർ-ഇടവക സന്ദർശനാർത്ഥം ഇടവക മെത്രാപ്പോലീത്താ കടവിൽ പൗലോസ് മാർ അത്താനാസ്യോസ് തിരുമേനി കുറിച്ചി വലിയ പള്ളിയിലെ വി. കുർബ്ബാനാ മദ്ധ്യേ കല്ലാശ്ശേരിൽ പുന്നൂസ് എന്ന ബാലന് യൗഫദ്യാക്നോ സ്ഥാനവും, തിരുമേനിയുടെ സെക്രട്ടറി കാരുചിറ ഗീവർഗീസ് ശെമ്മാശന് കോറൂയോ പട്ടവും നൽകി. തിരുമേനിയുടെ തൃക്കരങ്ങൾ വഴി പരിശുദ്ധാത്മ നൽവരങ്ങൾ ഏറ്റുവാങ്ങിയ ഈ ബാലന്മാർ പിൽക്കാലത്ത് മലങ്കരസഭയെ നയിക്കുവാനുള്ള രണ്ട് കാതോലിക്കാ ബാവാമാരാകുമെന്ന് അവിടെ കൂടിയിരുന്ന വിശ്വാസി സമൂഹം മനസ്സിലാക്കിയിരിക്കില്ല.

1896 ഓഗസ്റ്റ് 16-നു കശീശ്ശാ സ്ഥാനം ഏറ്റെങ്കിലും ആ മാസം 23 നു റമ്പാൻ സ്ഥാനവും സ്വീകരിക്കപ്പെട്ടാണ് അകപ്പറമ്പ് പള്ളിയിൽ വെച്ച് നവപുജാർപ്പണം നടന്നത്. അന്നു ധൂപക്കുറ്റി എടുത്തത് കല്ലാശ്ശേരിൽ പുന്നൂസ് ശെമ്മാശനായിരുന്നു. കടവിൽ തിരുമേനിയോടൊപ്പമുള്ള 18 വർഷത്തെ സഹവാസം മലങ്കര സഭയുടെ പൊതുധാരയിൽ പ്രവർത്തിക്കുവാൻ ഗീവർഗീസ് റമ്പാനെ ധൈര്യപ്പെടുത്തി. അങ്കമാലി-കോട്ടയം ഭദ്രാസനങ്ങളിലെ എല്ലാ പള്ളികളും, വിശ്വാസി സമൂഹവും അദ്ദേഹത്തിന് ചിരപരിചിതമായി കഴിഞ്ഞിരിക്കുന്നതിനാൽ പിൽക്കാലത്ത് 1913 ഫെബ്രു. 9-ന് ചെങ്ങന്നൂർ പഴയസുറിയാനി പള്ളിയിൽ വച്ച് പ. അബദേദ് മശിഹാ ബാവാ കഥാനായകനെ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഉയർത്തിയപ്പോൾ ടി ഭദ്രാസനങ്ങളുടെ ചുമതല തന്നെ ഏൽപ്പിക്കപ്പെട്ടു.

ഒന്നാം കാതോലിക്കാബാവായുടെ ദേഹവിയോഗത്തെ തുടർന്ന് അനാഥമായിരുന്ന കാതോലിക്കാ സ്ഥാനം ദൈവനിയോഗത്താൽ ഗീവർഗീസ് മാർ പീലക്സീനോസ് തിരുമേനി ഏറ്റെടുത്തപ്പോൾ സഭാ മക്കൾ സന്തുഷ്ടമാനസരായി. 1925 ഏപ്രിൽ 30 വ്യാഴാഴ്ച ചരിത്രപ്രസിദ്ധമായ നിരണം വലിയപള്ളിയിൽ വച്ച് ഈ പിതാവ് കാതോലിക്കാ സ്ഥാനം ഏറ്റു. കല്ലാശ്ശേരിൽ മാർ ഗ്രീഗോറിയോസ് ആയിരുന്നു പ്രധാന കാർമ്മികൻ. ശുശ്രൂഷാനന്തരം കൂടിയ അനുമോദന സമ്മേളനത്തിൽ കാതോലിക്കാ സിംഹാസനത്തിന്റെ ഭദ്രതയും, പവിത്രതയും കാത്തുസൂക്ഷിക്കുമെന്നു മറുപടി പ്രസംഗത്തിൽ പ്രസ്താവിച്ചപ്പോൾ ജനങ്ങൾ ഹർഷപുളകിതരായി. സഭയുടെ ശക്തി സ്രോതസിനെ കാതോലിക്കായിൽ അവർ കണ്ടെത്തി.

മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ തിരുമേനിയും, അഭിനവ കാതോലിക്കായും തോളോടുതോൾ ചേർന്നുനിന്നുകൊണ്ട് സഭാഭരണത്തിൽ നവമാനങ്ങൾ സൃഷ്ടിച്ചു.

നോമ്പും നമസ്ക്കാരവും, യാമപ്രാർത്ഥനകളും അദ്ദേഹം മുടക്കിയിരുന്നില്ല. അടുക്കും ചിട്ടയുമുള്ള ഒരു ജീവിത ശൈലിയുടെ ഉടമയായിരുന്നു തിരുമേനി ഒരു കാലഘട്ടത്തിലെ സംഭവവികാസങ്ങൾ തനിമ ചോരാതെ തന്റെ ഡയറിയിൽ അദ്ദേഹം കുറിച്ചിട്ടു. പ്രാചീന ദയറാക്കാരെപ്പോലെ തന്റെ വസ്ത്രങ്ങൾ സ്വന്തം മെഷിനിൽ തന്നെ അദ്ദേഹം തുന്നിയെടുത്തു. മരപ്പണിയും, കൽപ്പണിയും അദ്ദേഹത്തിനു വഴങ്ങിയിരുന്നു.

വരവുചെലവു കണക്കുകൾ കൃത്യമായി സൂക്ഷിച്ചിരുന്നു. പൊതു മുതലിൽ വിശ്വസ്തത പാലിച്ചിരുന്നു. അഗതികളെയും അനാഥരേയും കരുതിയിരുന്നു. കുഞ്ഞുങ്ങളോട് അതിരറ്റ വാത്സല്യം കാണിച്ചു. ഈ പിതാവ് റമ്പാനായിരുന്ന കാലത്ത് പ്രസിദ്ധീകരിച്ച 'മലങ്കര ഇടവക പഞ്ചാംഗം' അമൂല്യമായ ഒരു ചരിത്ര ഗ്രന്ഥമാണ്. വിനയത്തിന്റെയും വിശ്വാസ നൈർമ്മല്യത്തിന്റെയും മകുടമായ പ. ബാവാ, പരിമിതിക്കുള്ളിൽ നിന്നുകൊണ്ട് സഭയെ നയിച്ചു. സഭാചരിത്രത്തിൽ സംഘർഷപൂരിതമായ അന്തരീക്ഷത്തിൽ അക്ഷോഭ്യനും, ആദർശധീരനുമായി നിലയുറപ്പിച്ചു. കാതോലിക്കാ സിംഹാസനത്തിന്റെ കാമ്പും കരുത്തും സ്വജീവിതത്തിലൂടെ പ്രോജ്ജ്വലമാക്കി.

റമ്പാനായിരുന്ന കാലം മുതലേ തന്നെ അലട്ടിയിരുന്ന ഉദരസംബന്ധമായ ഒരു രോഗം വാർദ്ധക്യത്തിൽ മൂർച്ഛിച്ചു. നാട്ടുചികിത്സ ഫലിക്കാതെ വന്നതിനെ തുടർന്ന് നെയ്യൂർ LMS ആശുപത്രിയിൽ നടന്ന ഒരു ഓപ്പറേഷനെ തുടർന്ന് 1928 ഡിസം. 17 തിങ്കളാവ്ച രാവിലെ 8 മണിക്ക് കാലം ചെയ്തു. 18-ന് വള്ളിക്കാട്ട് ദയറായിൽ കബറടക്കി.

പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ നിന്നും വ്യത്യസ്തമായി തികച്ചും ദേശീയമായ ഒരു വ്യക്തിത്വം പൗരസ്ത്യ കാതോലിക്കേറ്റിനുണ്ട് ഇത് ഒരു ശ്ലൈഹിക സിംഹാസനമാണ്. പൗരസ്ത്യ കാതോലിക്കാ മഹാപുരോഹിതന്മാരിൽ തലവനാണ്. His Holiness എന്നും Moran Mar എന്നു സംബോധന ചെയ്യപ്പെടാനും, ചുവന്ന മഷിയിൽ മുദ്രകുത്താനുമുള്ള അധികാരമുള്ള മേലധികാരിയാണ്. വ്യക്തിജീവിതത്തിൽ ലാളിത്യവും, സ്ഥാനമോഹമില്ലായ്മയും കാത്ത പ. പിതാവ് ഈ ബഹുമതി ചിഹ്നങ്ങൾ തനിക്കല്ല, കാതോലിക്കാ സ്ഥാപനത്തിന്റെ മഹത്വത്തിനാണ് രൂപപ്പെടുത്തിയതെന്ന് വ്യക്തമാണ്. ഈ മഹത് സ്ഥാനത്തിനെതിരെ ഒരു അപശബ്ദവും ഒരു തലത്തിൽ നിന്നും ഉണ്ടായിക്കൂടാ. പ്രത്യേകിച്ചും ഈ കാലയളവിൽ. പ. പിതാവിന്റെ മദ്ധ്യസ്ഥത നമുക്കു ബലമാകട്ടെ. ■



# വേദമൊഴികൾ

Breaking The Word

ഫാ. ഫിലിപ്പ് തരകൻ തേവലക്കര

**2014 ഡിസം. 21**

## ജനനപ്പെരുന്നാളിനു മുമ്പുള്ള ഞായർ

**വി: ലൂക്കോസ് 3:23 – 38**

വി. മത്തായി ക്രിസ്തുവിൻെറ വംശാവലി അബ്രഹാമിൽനിന്നാരംഭിക്കുമ്പോൾ വി. ലൂക്കോസ് ആദാമിൽനിന്നാരംഭിക്കുന്ന വംശാവലിയാണ് രേഖപ്പെടുത്തുന്നത്. ആദം ദൈവത്തിന്റെ മകൻ എന്ന് (വി: ലൂക്കോ. 3:38) രേഖപ്പെടുത്തുന്നു. ദൈപുത്രനായ യേശുവും ദൈവപുത്രനായ ആദമും വംശാവലിയുടെ രണ്ടഗ്രങ്ങളിൽ സ്ഥിതിചെയ്യുമ്പോൾ ക്രിസ്തുദൈവത്തിന്റെ പുത്രനാണെന്നും അതേ അവസരത്തിൽ തലമുറകളുടെ വിശദീകരണത്തിലൂടെ പൂർണ്ണ മനുഷ്യനാണെന്നും വ്യക്തമാക്കുന്നു. ക്രിസ്തുവിൽ ഏകീഭവിച്ച ദൈവത്വത്തെയും മനുഷ്യത്വത്തെയും വെളിവാക്കുന്നതാണ് ഈ വംശാവലി. യഹൂദപുരുഷന്മാർ വംശശുദ്ധി ഉറപ്പാക്കാൻ വംശാവലി സൂക്ഷിച്ചിരിക്കണമെന്നാണ് പ്രമാണം.

### 1. അതിരുകൾക്കപ്പുറത്തുള്ള ക്രിസ്തുവിനെ വെളിവാക്കുന്ന വംശാവലി:

മനുഷ്യൻ എന്ന അതിരിനകത്തേക്ക് ക്രിസ്തു ഇറങ്ങിവന്നത് മനുഷ്യൻ സൃഷ്ടിച്ച സങ്കുചിതത്വത്തിന്റെ അതിരുകൾക്കപ്പുറത്തേക്ക് കൊണ്ടുപോകാനാണ്. യഹൂദമതത്തിന്റെ അതിരുകൾക്കപ്പുറത്തുനിന്ന് 'രക്ഷ'യെന്ന സങ്കൽപ്പത്തെ വെളിവാക്കാൻ ക്രിസ്തുവിന്റെ പിറവി മുഖാന്തിരമാകുന്നു. 'സർവ്വജനത്തിനും ഉണ്ടാകാനുള്ള മഹാസന്തോഷം' (വി. ലൂക്കോ: 2 : 10) എന്നാണ് മാലാഖമാർ ഈ ജനനത്തെ വിലയിരുത്തുന്നത്. വിശ്വത്തെ ഒന്നായി കാണുവാനും മനുഷ്യവർഗ്ഗത്തിന്റെ വർഗ, വംശ, ദേശ ഭേദങ്ങൾക്കപ്പുറത്ത് വിലയിരുത്തുവാനും ഈ വംശാവലി നമ്മെ ഓർമ്മപ്പെടുത്തുകയാണ്. ഭൂലോകത്തെ ഭൂഖണ്ഡങ്ങളായും ഭൂഖണ്ഡങ്ങളെ രാഷ്ട്രങ്ങളായും മനുഷ്യൻ വിഭജിച്ചു. ദൈവം സൃഷ്ടിക്കാത്ത എത്ര ഇനം ജാതികളെയാണ് മനുഷ്യൻ സൃഷ്ടിച്ച് ലോകമാകുന്ന പോർക്കളത്തിലേക്ക് വിട്ടിരിക്കുന്നത്. മനുഷ്യൻ സൃഷ്ടിക്കുന്ന ഭിന്നതകൾക്കുനടുവിൽ പിറക്കുന്നതിനുമുമ്പെ ദൈവം മരിക്കുകയാണ്.

'ദൈവം തെരുവിൽ മരിക്കുന്നു
ചെകുത്താൻ ചിരിക്കുന്നു...' എന്ന വയലാറിന്റെ ഈരടികൾ എത്ര പ്രസക്തമാണ്. ഈശ്വരീയത മനുഷ്യന്റെ അളവുകോൽ കൊണ്ട് അളക്കാവുന്നതിലും അപ്പുറത്താണ്. ഒരു പൂവിനെ വിരിയിക്കുന്ന മനോഹാരിതയും നക്ഷത്രവിസ്ഫോടനത്തിന്റെ മാസ്മരികതയും ആ ശക്തിക്ക് നിഷ്പ്രയാസം സാധിക്കുന്നു. ദൈവത്തിന്റെ മഹത്വം തിരച്ചറിയുന്നിടത്ത് അതിരുകൾ അഴിയുന്നു.

### 2. പാരമ്പര്യങ്ങളിൽ അഭിമാനിക്കുന്നവരാകണം.

വംശാവലി പാരമ്പര്യത്തിന്റെ മഹത്വം വെളിവാക്കുന്നതാണ്. വന്ന വഴികളിലേക്കുള്ള തിരിഞ്ഞുനോട്ടമാണിത്. പാരമ്പര്യമെന്നാൽ പൂർവ്വികരെ ഓർക്കാനും അവർ കാണിച്ചുതന്ന മൂല്യങ്ങളെ അനുസ്മരിക്കാനും അതിനെ അടിസ്ഥാനമാക്കി പുതിയ കാലത്തെ നേരിടാനുമുള്ള വഴിയാണ്. ആ വിശ്വസം ആദ്യം നിന്റെ വലിയമ്മ ലോവീസിലും അമ്മ യൂനിക്കായിലും ഉണ്ടായിരുന്നു. നിന്നിലും ഉണ്ടെന്ന് ഞാൻ ഉറപ്പിച്ചിരിക്കുന്നു. (2 തിമൊ : 1 : 5) എന്ന് വി. പൗലോസ് തിമോഥെയോസിനോട് പറയുന്നു. പാരമ്പര്യങ്ങളെ ഒരുവന്റെ വിശ്വാസജീവിതത്തിന്റെ രൂപപ്പെടലുമായി ബന്ധപ്പെടുത്തുകയാണ് വംശാവലി. കുടുംബചരിത്രമെഴുതുമ്പോൾ പൊങ്ങച്ചത്തിന്റെ മാനദണ്ഡമല്ല പാരമ്പര്യം. വേരുകൾ നഷ്ടപ്പെട്ട ഒരു സസ്യത്തിന് നിലനിൽപില്ല. പാരമ്പര്യം നിഷേധിക്കുന്നവന്റെ ജീവിതാവസ്ഥയും വ്യത്യസ്തമല്ല. മലയാറ്റൂർ രാമകൃഷ്ണന്റെ 'വേരുകൾ' എന്ന നോവലിലെ രഘു എന്ന കഥാപാത്രം തന്റെ നാഗരികജീവിതത്തിനിടയിലും തന്റെ വേരുകൾ കണ്ടെത്താൻ നടത്തുന്ന ശ്രമം പാരമ്പര്യത്തിന്റെ പ്രാധാന്യം വ്യക്തമാക്കുന്നതാണ്. ഒരു നല്ല പൗരന്റെ ലക്ഷണം ആ രാഷ്ട്രത്തിന്റെ മഹത്തായ പാരമ്പര്യത്തിൽ അഭിമാനം കൊള്ളുകയെന്നതാണ്. സ്കൂളുകളിൽ ചൊല്ലുന്ന പ്രതിജ്ഞയിൽ ഓരോ ദിവസവും അത് ചൊല്ലാറുണ്ട്. ദൈവരാജ്യത്തിലെ നല്ല പൗരന്മാരാകാൻ ജീവിക്കുന്ന ജനമെന്ന നിലയിൽ നമ്മുടെ പൂർവ്വികരുടെ ആത്മീയമൂല്യങ്ങളിൽ അഭിമാനം കൊള്ളേണ്ടത് അനിവാര്യമാണ്.

**2014 ഡിസം. 28**

## ജനനപ്പെരുന്നാളിനു ശേഷമുള്ള ഒന്നാം ഞായർ

**വി: മത്തായി 2:9 – 15, 19 – 23**

യേശുക്കുഞ്ഞിന്റെ സുരക്ഷയെപ്രതി മറിയാമും യൗസേഫും മിസ്രേമിലേക്ക് പലായനം ചെയ്യുന്നതാണ് മുഖ്യ ചിന്താവിഷയം. ഹെറോദോസ് രാജാവ് നിഷ്ഠൂരനായിരുന്നു. തനിക്കെതിരെ ശബ്ദിച്ചവരെയും നിഷ്കരുണം ഉന്മൂലനം ചെയ്തവനാണ്. ഇദ്ദേഹത്തിന്റ കാലയളവിലാണ് ക്രിസ്തുവിന്റെ ജനനം. പ്രസ്തുത ജനം തന്റെ അധികാരത്തിന് ഭീഷണിയാകുമോ എന്ന് ഹെരേദോവ് ഭയന്നു. രണ്ട് വയസിൽത്താഴെ യുള്ള കുഞ്ഞുങ്ങളെ വധിക്കാൻ ഉത്തരവിട്ടു. പ്രസ്തുത പ്രതിസന്ധിയുടെ നടുവിൽ ക്രിസ്തുവിനെ രക്ഷിക്കാൻ പ്രയത്നിക്കുന്ന വി. യൗസേഫിനെയും മറിയമിനെയും ഹെരോദാവിന്റെ ഇച്ഛക്ക് വിരുദ്ധമായി പ്രവർത്തിക്കുന്ന വിദ്വാന്മാരെയും ഈ ഭാഗത്ത് കാണാൻ കഴിയും.

### 1. നല്ല മാർഗ്ഗം കണ്ടെത്തുന്ന വിദ്വാന്മാർ

വഴി എന്നൊന്നില്ല. നമ്മൾ ഉണ്ടാക്കുന്നതാണ് വഴി

യെന്ന് ഉറുദു പഴമൊഴി. ദൈവചിന്തക്ക് അനുസൃതമായി വഴികണ്ടെത്തിയവരാണ് വിദ്വാന്മാർ. ഇവർ കിഴക്കുനിന്ന് വന്നവരാണെന്ന് പറയുന്നു. പേർഷ്യൻ ദേശത്തുനിന്ന് വന്ന വരാണെന്ന് പാരമ്പര്യം അഭിപ്രായപ്പെടുന്നു. ഇവർ കാഴ്ച വെച്ച വസ്തുക്കളുടെ എണ്ണമനുസരിച്ച് ഇവർ മൂന്നുപേരാണെന്ന് ധരിച്ചുപോരുന്നു. തങ്ങളുടെ അറിവിനെക്കാൾ അറിവിന്റെ ഉറവിടമായ ക്രിസ്തുവാണ് വലുതെന്ന് അവർ ചിന്തിച്ചു. വി. ഇഗ്നാത്തിയോസിന്റെ വീക്ഷണത്തിൽ ജ്യോതിഷന്മാരുടെ സന്ദർശനം സകല അന്ധവിശ്വാസങ്ങളുടെയും അന്ത്യം കുറിക്കുക എന്നതായിരുന്നു. ഈശ്വരാന്വേഷണം അർഥപൂർണമാകുന്നത് അത് നടത്തുന്നവരുടെ സമർപ്പണത്തിലാണ്. ബുദ്ധിയും ശക്തിയും ജ്ഞാനവുമെല്ലാം ദൈവ സന്നിധിയിൽ സമർപ്പിക്കുന്നതിലൂടെ വിദ്വാന്മാർ ജീവിതം ധന്യമാക്കുന്നു. ഇവരുടെ തീർഥാടനത്തിനു മുന്നിലെ പ്രലോഭനമാണ് ഹെറോദാവ് എങ്കിൽ പ്രതീക്ഷയാണ് ക്രിസ്തു. പ്രലോഭനത്തെ അതിജീവിച്ചെങ്കിലേ പ്രതീക്ഷക്കൊത്ത് വളരാൻ കഴിയൂ. ക്രിസ്തുവിനെ കണ്ടെത്തിയ വിദ്വാന്മാർക്ക് ഒറ്റുകാരായി തീരാമായിരുന്നു. അവിടെ അവർക്ക് അധികാരങ്ങളും സമ്മാനങ്ങളും ലഭിക്കുമായിരുന്നു. എന്നാൽ അവർ ദൈവചിന്തക്കൊപ്പമായിരുന്നു. നാം ദൈവചിന്തക്കൊപ്പമാകുന്നിടത്ത് ദൈവം കൂടെ കാണും. ഇമ്മാനുവേൽ (കൂടെ നടക്കുന്ന ദൈവത്തിന്) കൂടെ നടക്കുന്ന വിദ്വാന്മാർ. ഇന്ന് ലഭിക്കുന്ന സമ്മാനങ്ങൾക്കും അധികാരങ്ങൾക്കും വേണ്ടി മൂല്യങ്ങളെ പണയംവെക്കുന്ന സമൂഹത്തിനുമുന്നിൽ വിദ്വാന്മാർ വ്യത്യസ്തരാകുന്നു.

നല്ല മാർഗങ്ങളെ തെരഞ്ഞെടുക്കൽ സമ്പൂർണതയിലേക്കുള്ള വളർച്ചയുടെ ലക്ഷണമാണ്. ലോകം വച്ചുനീട്ടുന്ന സമ്മാനങ്ങളെക്കാൾ ഉണ്ണിയേശുവിന്റെ മൂല്യം തിരിച്ചറിഞ്ഞ വിദ്വാന്മാർ ഏവർക്കും മാതൃകയാണ്. ഉത്തരവാദിത്തങ്ങളെ ദുർവിനിയോഗം ചെയ്ത് വളരുന്ന ഉദ്യോഗസ്ഥ - രാഷ്ട്രീയ ദുഷ്പ്രഭുക്കൾക്ക് ബദൽ തീർക്കാൻ വിദ്വാന്മാർക്ക് സാധിക്കുന്നു.

**2. തീർഥാടനമാകേണ്ട ജീവിതം**

ക്രിസ്തുവിനെ രക്ഷിക്കാനുള്ള മറിയമിന്റെയും യൗസേഫിന്റെയും യാത്ര തീർഥാടനമാണ്. മൂല്യങ്ങളെ സംരക്ഷിക്കാനുള്ള ഓരോ യാത്രയും തീർഥാടനമാണ്. ജീവിതത്തിൽ മൂല്യങ്ങൾ അന്യംനിന്നുപോകുമ്പോൾ ഇന്ന് തീർഥാടനങ്ങൾ ഉണ്ടാകുന്നില്ല. അതുകൊണ്ടാണ് ഉച്ചഭാഷിണികെട്ടി നമ്മുടെ യാത്രകൾ തീർഥാടനങ്ങളാണെന്ന് ഉച്ചത്തിൽ പറയേണ്ടിവരുന്നത്. ഇത് ആധുനികതയുടെ ഗതികേടാണ്. മറിയമും യൗസേഫും തങ്ങളുടെ സുരക്ഷിതത്വം വലിച്ചെറിയുന്നിടത്താണ് ക്രിസ്തു സംരക്ഷിക്കപ്പെടുന്നത്. പരിത്യാഗത്തിന്റെ വസന്തം നിറയുന്നിടത്താണ് ക്രിസ്തുവാകുന്ന പൂവ് വിരിയുന്നത്. അന്യർക്കുവേണ്ടി കൊടുക്കുന്ന ദാഹജലം പോലും ജീവിതത്തെ തീർഥാടമാക്കിമാറ്റുന്നു. യൗസേഫിന്റെയും മറിയമിന്റെയും കൈകൾ ചോരുന്നവയായിരുന്നില്ല. അതുകൊണ്ട് അതിൽനിന്ന് ക്രിസ്തു ചോർന്നുപോയിട്ടില്ല. ഇന്ന് കൈകളുണ്ട്., കൈകളിൽ ക്രിസ്തുവില്ല. സ്വയരക്ഷയ്ക്ക് വേണ്ടിയോ നേട്ടത്തിനുവേണ്ടിയോ അല്ലാതെ ഒരു പലായനവും ഇന്നില്ല. ഒരു നാഴികപോലും ആർക്കെങ്കിലും വേണ്ടി നീക്കിവെക്കാൻ നമുക്ക് കഴിയില്ല. ഹോശ: 11:1 ൽ 'എന്റെ പുത്രനെ ഈജിപ്റ്റിൽ നിന്ന് വിളിച്ചുവരുത്തിയിരിക്കുന്നു' എന്ന വാക്യം ഇസ്രായേലിനെ പ്രവാസത്തിൽനിന്ന് വിളിച്ചുവരുത്തുന്ന സൂചനയാണെങ്കിലും യേശുവിനെ ഈജിപ്റ്റിൽനിന്ന് ഇസ്രായേൽ രാജ്യത്തേക്ക് വിളിച്ചുചേർത്ത് പുതിയ ജനതയെ സൃഷ്ടിക്കാനുള്ള ആഹ്വാനമാണ്. പലായനമാകുന്ന തീർഥാടനത്തിന്റെ ഒടുവിൽ ഒരുജനത (പുതിയ സൃഷ്ടി) രൂപം കൊള്ളുകയാണ്. അമ്മയുടെ ഗർഭകാലം തപസിന്റെ കാലമാണ്. അത് വേദനകളുടെയും ശാരീരികാസ്വസ്ഥതകളുടെയും കാലം. എന്നാൽ അതിനൊടുവിൽ പിറന്നിറങ്ങുന്ന കുഞ്ഞ് പ്രതീക്ഷയാണ്. ഈ പ്രതീക്ഷയാണ് പലായനത്തിനൊടുവിൽ സമാഗതമാകുന്നത്.

സത്യദൈവത്തെ പ്രാപിക്കാൻ സഹായകരമല്ലാത്തവയെല്ലാം തിരസ്കരിച്ച് മുന്നേറാനുള്ള ചങ്കൂറ്റം നേടലാണ് യഥാർഥ ആത്മീയത. ഇതിന്റെ നിറവല്ലേ യൗസേഫിലും മറിയമിലും വിളങ്ങുന്നത്. ഇവർ മടങ്ങുന്നത് ഗലീലയിലേക്കാണ്. ക്രൂര ചക്രവർത്തിയായ അർക്കലയോസിന്റെ ആധിപത്യത്തിൽനിന്ന് രക്ഷപെടാനാണ് ഗലീലിയയിൽ താമസമാക്കുന്നത്. അതുകൊണ്ടാണ് യേശു നസറായൻ എന്ന പേരിന് അർഹനാകുന്നത്.

വിദ്വാന്മാരുടെ മൂല്യബോധം മറിയമിന്റെയും യൗസേഫിന്റെയും പലായനം ഇവ ക്രിസ്തുവിന്റെ ജീവൻ നിലനിർത്തുന്നതിന് അനിവാര്യമായിരുന്നു. അതുപോലെ ഏത് പ്രതിസന്ധികൾക്കുനടുവിലും ക്രിസ്തു നമ്മളിൽ ജീവിക്കണം. നമ്മൾ അവനായും ജീവിക്കണം.

*2015 ജനുവരി 4*

## ജനനപ്പെരുന്നാളിനു ശേഷമുള്ള രണ്ടാം ഞായർ

വി: ലൂക്കോ. 2:40 – 52

യേശുതമ്പുരാന്റെ പന്ത്രണ്ടാം വയസുവരെയുള്ള വളർച്ചയെ സംക്ഷിപ്തമായി പ്രതിപാദിച്ചശേഷം പെസഹാ പെരുന്നാളിന് ജറുസലേം ദേവാലയത്തിൽ തിരുക്കുടുംബം പോകുന്നതുമാണ്, വേദവായനയുടെ സാരാംശം. പെസഹ, പെന്തിക്കോസ്തി, കൂടാരപ്പെരുന്നാൾ, ഇതിൽ ഏതെങ്കിലും ഒരു പെരുന്നാളിന് ജറുസലേം ദേവാലയത്തിൽ എത്തുകയെന്നത് ഒരു യഹൂദന്റെ പ്രധാന കടമയായിരുന്നു. ഒരു യഹൂദബാലൻ പന്ത്രണ്ടാമത്തെ വയസോടെ ന്യായ പ്രമാണകൽപനകൾ സ്വമേധയാ നിർവഹിക്കാൻ പക്വതയെത്തിയിരിക്കണമെന്നാണ് ധാരണ. അതുകൊണ്ട് യേശുവിന്റെ പന്ത്രണ്ടാമത്തെ വയസിലെ ജറുസലേം യാത്ര പ്രാധാന്യമർഹിക്കുന്നു.

**നല്ല വ്യക്തി എങ്ങനെ രൂപപ്പെടുന്നു?**

പൗരസ്ത്യപാരമ്പര്യത്തിൽ മനുഷ്യൻ എന്നത് ആത്മശരീര മനസുകളുടെ സംഘാതമാണ്. ഈ മൂന്ന് വസ്തുക്കളുടെയും സമ്യക്കായലയനമാണ് ഒരു നല്ല മനുഷ്യന്റെ രൂപീകരണത്തിന് മുഖാന്തരമാകുന്നത്. ഒരു വ്യക്തിയിൽ ഇത്തരത്തിലുള്ള വളർച്ച അനിവാര്യമാണ്. പൈതൽ വളർന്നു എന്നത് ശാരീരികവളർച്ചയെ ക്കുറിക്കുന്നു. പുതിയ കാലത്ത് മാതാപിതാക്കൾ കുഞ്ഞിന്റെ ശാരീരികവളർച്ച വളരെ പ്രാധാന്യം നൽകുന്നു. ഇന്നത്തെ ഭക്ഷണരീതി കുഞ്ഞിന് അമിതമായ വളർച്ച നൽകുന്നുവെങ്കിലും ആരോഗ്യം അപകടത്തിലാക്കുന്നു. ആരോഗ്യമുള്ള തലമുറ സഭയുടെയും രാഷ്ട്രത്തിന്റെയും സ്വത്താണ്. പുതിയ ആഹാരരീതികളെ വിവേകത്തോടെ വിലയിരുത്തുകയും അതിനനുസരിച്ച് ക്രമീകരിക്കുകയും ജങ്ക് ഫുഡുകളെയും മറ്റും ഒഴിവാക്കിക്കൊണ്ടുള്ള ശാരീരികവളർച്ചക്ക് പ്രോത്സാഹിപ്പിക്കപ്പെടണം. പുതിയ കാലത്തെ ശാരീരികവളർച്ച വിളർച്ചയായിത്തീരുന്നു. നല്ല ഭക്ഷണ

സംസ്കാരം നല്ല ആത്മീയ സംസ്കാരത്തിന്റെ ഭാഗമാണ്. ജ്ഞാനം മനസിന്റെ വളർച്ചയ്ക്ക് മുഖാന്തരമാകുന്നു. നന്മയേത്- തിന്മയേത് എന്ന് തിരിച്ചറിയാൻ മനസിനെ പാകപ്പെടുത്തണം. അതിന് വിവേകം ആർജിക്കണം. മൃഗങ്ങൾക്ക് വാസനയാണുള്ളത്. മനുഷ്യന് വിവേകവും. വാസന പ്രധാനമായും രണ്ട് കാര്യങ്ങളെ ചുറ്റിപ്പറ്റിയാണ് നിൽക്കുന്നത്. ഇരതേടലും ഇണചേരലുമാണ് അവ. മനുഷ്യചിന്ത ഈ രണ്ട് കാര്യങ്ങളിൽ കേന്ദ്രീകരിക്കുമ്പോൾ അവനിൽ മൃഗവാസനയാണ് വളരുന്നത്. വിവേകം വാസനകളെ അതിജീവിക്കാൻ കരുത്ത് നൽകും. 'യഹോവ ഭക്തി ജ്ഞാനത്തിന്റെ ആരംഭം ആകുന്നു.' (സദൃശവാക്യങ്ങൾ 1:7) ഭക്തിയിൽ അധിഷ്ഠിതമായ ജ്ഞാനം മൃഗീയചിന്തകളെ അതിജീവിക്കാൻ പര്യാപ്തമാക്കും. ഹയർസെക്കൻഡറിക്ക് പഠിക്കുന്ന രണ്ട് സുഹൃത്തുക്കൾ ചേർന്ന് സഹപാഠിയെ മുക്കിക്കൊന്ന വാർത്ത നാം അറിഞ്ഞുകാണുമല്ലോ. എന്താണ് ഈ കുഞ്ഞുങ്ങൾക്ക് സംഭവിക്കുന്നത്. മൂല്യാധിഷ്ഠിതമായ ജ്ഞാനത്തിന്റെ അഭാവം വ്യക്തിത്വ രൂപീകരണത്തെ ബാധിക്കുന്നു. പഠിക്കുന്നത് പണം സമ്പാദിക്കാനാണെന്ന മിഥ്യാബോധം കുഞ്ഞുങ്ങളിൽ പകർന്നുനൽകുന്നത് അപകടകരമാണ്. 'ബാലൻ തന്റെ നടപ്പിനെ നിർമ്മലമാക്കുന്നത് എങ്ങനെ ? നിന്റെ വചനപ്രകാരം അതിനെ സൂക്ഷിക്കുന്നതിനാൽതന്നെ (സങ്കീ: 119:9)'. ദൈവവചനത്തിൽ അധിഷ്ഠിതമായ ജ്ഞാനം കുഞ്ഞുങ്ങൾക്ക് പകർന്നുകൊടുക്കണം. മനസ്സിടുക്കം മൂലം ഓരോരുവനും അവനവന്റെ ലോകത്തേക്ക് ഒതുങ്ങുന്നു. അവന്റെ മനസ്, കുടുംബം, സഭ, സമൂഹം, രാഷ്ട്രം തുടങ്ങി നിലകളിലേക്ക് വളരാൻ ശരിയായ ജ്ഞാനം അനിവാര്യമാണ്. സ്മാർട്ട് ഫോൺ ഉൾപ്പെടെയുള്ള നവലോക മാധ്യമങ്ങൾക്കുനടുവിൽ ഇന്നത്തെ കുഞ്ഞുങ്ങൾ ആശയക്കുഴപ്പത്തിലാണ്. ഒരു കത്തി ക്രിമിനലിന്റെ കയ്യിൽ ലഭിച്ചാൽ അത് മറ്റുള്ളവരെ ഉപദ്രവിക്കാൻ ഉപയോഗിക്കും. ഒരു കത്തി സർജന്റെ കയ്യിലെത്തിയാൽ ഒരുവന്റെ ജീവൻ രക്ഷക്ക് ഉപയോഗിക്കും. കത്തി വീട്ടമ്മയുടെ കയ്യിലെത്തിയാൽ രുചികരമായ പാചകത്തിന് വസ്തുക്കളെ തയ്യാറാക്കാൻ വിനിയോഗിക്കും. പക്വതയെത്താത്ത കുട്ടിയുടെ കയ്യിലെത്തിയാൽ ശരിയായി ഉപയോഗിക്കാത്തതുമൂലം സ്വന്തം ശരീരത്തിൽ മുറിവുകളുണ്ടാക്കും. ഏത് പ്രായം മുതലാണ് നവലോക മാധ്യമങ്ങൾ ഉപയോഗിക്കേണ്ടത് എന്ന് ചോദിച്ചാൽ ഉത്തരമില്ല. എങ്കിലും ശരിയായ ഉപയോഗക്രമം മനസിലാക്കുന്നതുവരെ മാതാപിതാക്കളുടെയും ഗുരുക്കന്മാരുടെയും നിയന്ത്രണം അവരുടെമേൽ ഉണ്ടാകണം. ജീവിതം ദൈവദാനമാണ്. അതിനെ വിവേകത്തോടെ ഉപയോഗിക്കാൻ ജ്ഞാനം നമ്മെ പ്രാപ്തരാക്കുന്നു.

ജ്ഞാനം അർഥതലത്തിൽ പൂർണമാകുന്നത് പരിശുദ്ധാത്മാവിന്റെ ദാനത്താലാണ്. ജ്ഞാനംകൊണ്ട് നിറഞ്ഞ് ആത്മാവിൽ ബലപ്പെടണം. ഇത് ദൈവകൃപയാണ്. ആത്മീകനോ സകലത്തെയും വിവേചിക്കുന്നു: (1 കൊരി: 2:15). പരിശുദ്ധ മാമോദീസയാൽ നമ്മിൽ നിക്ഷേപിക്കപ്പെട്ട ആത്മാവിന്റെ ജ്വലനം വി. കുദാശകളിൽ ഉള്ള സംസർഗത്തലും ആത്മീയജീവിതത്താലും ശക്തമാകണം. ആത്മാവ് നഷ്ടപ്പെട്ട ശരീരം ജീർണിക്കുന്നതുപോലെ ആത്മാവിൽ ബലപ്പെടാത്ത ജ്ഞാനവും ജീർണിക്കും. ആത്മാവില്ലാത്ത ജ്ഞാനമാണ് സമൂഹത്തെ വൈകൃതങ്ങളിലേക്ക് നയിക്കുന്നത്. സുകൃതമായ ജീവിതത്തിന് ആത്മാവിൽ ബലപ്പെട്ട ജ്ഞാനം ആവശ്യമാണ്. നമ്മൾ വിളക്കുകളല്ല അതിനുള്ളിലെ വെളിച്ചമായി മാറണം. വിളക്ക് ശരീരമാണ്. അതിന് പരിമിതികളുണ്ട്. എന്നാൽ വിളക്കിലെ വെളിച്ചംപോലെ ആത്മാവാണ് ശരീരത്തിലെ വെളിച്ചം. യേശുതമ്പുരാൻ പറഞ്ഞത് നിങ്ങൾ ലോകത്തിന്റെ വിളക്ക് എന്നല്ല. വെളിച്ചമെന്നാണ്. വെളിച്ചത്തിലേക്ക് നയിക്കണമേ എന്നാണല്ലോ ആർഷഭാരത സംസ്കൃതിയുടെ പ്രാർഥന. വെളിച്ചം വെളിച്ചമാണ്. അത് കൂടുതൽ വെളിച്ചം ചോദിക്കുന്നില്ല. (ജെ. കൃഷ്ണമൂർത്തി, ഫ്ളൈറ്റ് ഓഫ് ദി ഈഗിൾ) അഭിപ്രായപ്പെടുന്നത് വെളിച്ചത്തിനുള്ളിൽത്തന്നെ ഒരു തൃപ്തിയുള്ളതുകൊണ്ടാണ്. ആസക്തികളുടെ ലോകത്ത് അതൃപ്തിയുടെ കാലയളവിൽ തൃപ്തമായി ജീവിക്കാൻ ആത്മാവിൽ ബലപ്പെടണം. മരണക്കിടക്കയിൽ ജർമ്മൻ എഴുത്തുകാരൻ ഗൊയ്ഥെ കരഞ്ഞത് വെള്ളത്തിനായല്ല... വെളിച്ചത്തിനായാണ്. ശരീരവും മനസും ആത്മാവും ചേർന്നുള്ള ക്രിയാത്മക വളർച്ചയാണ് നല്ല വ്യക്തിത്വത്തിന്റെ വളർച്ചക്ക് വഴിതെളിക്കുന്നത്.

**2. ആരാധനാവഴിയിലൂടെ തിരുക്കുടുംബം**

ദൈവസാന്നിധ്യത്തിലൂടെയാണ് കുടുംബങ്ങൾ (വി. വിവാഹകൂദാശയിലൂടെ) രൂപപ്പെടുന്നത്. ദൈവത്താൽ ചേർക്കപ്പെട്ട കുടുംബങ്ങൾ വളരുന്നതും ദൈവസാന്നിധ്യത്തിലായിരിക്കണം. അതിന് കുടുംബത്തെ സജ്ജമാക്കുന്നതാണ് ആരാധനയിലെ സംസർഗം. ഈ സംസ്സർഗം നിലനിർത്തുന്നതിൽ ഇന്നത്തെ കുടുംബങ്ങൾ പലപ്പോഴും പരാജയപ്പെടുന്നു. അതാണ് കൂടുന്നതിനെക്കാൾ വേഗത്തിൽ കുടുംബങ്ങൾ വേർപെടുന്നത്. ഇവിടെ യൗസേഫും മറിയവും അടങ്ങുന്ന കുടുംബം ജറുസലേം ദേവാലയത്തിലേക്ക് യാത്രയാവുകയാണ്. അതിന് ചില ഒരുക്കങ്ങളും ബദ്ധപ്പാടുകളുമുണ്ട്. അതവർക്ക് സാരമില്ല.

വീട്ടുമുറ്റത്തെ പള്ളിയിൽ പോകുന്നതുപോലും ഭാരമായി തീരുന്നകാലം. ഭക്ഷണമേശയിൽ കുടുംബങ്ങൾ ഒന്നിക്കുന്നില്ല. കുടുംബപ്രാർഥനയിൽ ഒരുമിക്കുന്നില്ല. പള്ളിയിലൊന്നിക്കുന്നില്ല. എവിടെ കുടുംബാംഗങ്ങൾ ഒന്നിക്കും. കുടുംബങ്ങൾ തകർച്ചയിലാകുമ്പോൾ നിലവിളിച്ചിട്ടോ ഈശ്വരഭജനം നടത്തിയിട്ടോ കാര്യമില്ല. ഇന്ന് സമൃദ്ധി വർധിച്ചു. പക്ഷെ വേർപിരിയലുകളുടെ എണ്ണം കൂടി. ആരാധനയിലൂടെ ഒന്നിച്ചവർ സമൃദ്ധിക്കുവേണ്ടി പിരിഞ്ഞു. ഒരിക്കലും ഒന്നിക്കാത്ത വണ്ണം അകലുന്നു. ആരാധനയിലൂടെ ചേർക്കുന്നവർ ആരാധനയിലൂടെ വളരണം. പള്ളിയിലേക്കുള്ള ദൂരമല്ല, ദൈവത്തിലേക്കുള്ള അകലം കുറയ്ക്കലാണ് ലക്ഷ്യം.

**3. എന്റെ യേശു എവിടെയാണ് ?**

കൂടെ യേശു ഇല്ല എന്നറിഞ്ഞപ്പോൾ തിരികെ മാതാവ് പോകുന്നത് ജറുസലേം ദേവാലയത്തിലേക്കാണ്. എന്റെ യേശു എവിടെയാണ് എന്ന ചോദ്യം മറിയമിന് കൃത്യ ഉത്തരമുണ്ടായിരുന്നു. അത് ജറുസലേം ദേവാലയത്തിലാണ്. ഇന്ന് ദൈവത്തെ അന്വേഷിച്ച് പരക്കംപായുന്ന കാലമാണ്. ജീവിതത്തിലെ ആഘോഷങ്ങൾക്കുനടുവിൽ നഷ്ടപ്പെട്ടുപോയ യേശുവിനെ തേടി ഇന്ന് കാണുന്ന കൂടാരങ്ങളിലെല്ലാം ഓട്ടപ്രദക്ഷിണം നടത്തുന്ന ലോകമാണ്. വികലമായ ആരാധനാലയ ശൈലികൾക്കുപിന്നാലെ ഓടി നടക്കുന്നു. വിശ്വാസത്തിലെ ആഴവും ആരാധനകളിലെ അർഥവത്തായ പങ്കാളിത്തവും നഷ്ടപ്പെടുന്നവരാണ് യേശുവിനെ തേടി അലയു

ന്നത്. എന്റെ സഭ, എന്റെ ആരാധന, പാരമ്പര്യം ഇവയി ലൂടെ ഞാൻ യേശുവിനെ അന്വേഷിക്കണം. പരുമല തിരു മേനിയെപ്പോലെയുള്ള പിതാക്കന്മാർ ആത്മാന്വേഷണത്തി ലൂടെ യേശുവിനെ കണ്ടെത്തിയവരാണ്. എന്തുകൊണ്ട് നമുക്ക് കഴിയുന്നില്ല. എന്റെ യേശു എന്റെ ആരാധനാലയ ത്തിലുണ്ട് എന്ന വിശ്വാസദാർഢ്യം വി. മറിയാമിൽ നിറയു ന്നതുപോലെ നമ്മളിലും നിറയണം. യേശു അവളിൽനി ന്നകലെയല്ല. ഈ ആരാധനാലയത്തിന്റെ ഭാഗമാണ് അവൾ. അതുകൊണ്ട് അവളുടെ ആത്മാവിൽനിന്ന് അകലെയല്ല ക്രിസ്തു. ആരാധനയ്ക്ക് എന്ന് പറഞ്ഞ് മുളച്ചുപൊന്തുന്ന കൂടാരങ്ങൾ. അതിനുള്ളിൽ നടക്കുന്ന വൈകൃതങ്ങളും ശ്രദ്ധയോടെ വിലയിരുത്തപ്പെടണം. വൈകൃതങ്ങളെ മഹ ത്വവത്കരിക്കുന്ന കാലമാണ്. ദൃശ്യമാധ്യമങ്ങളിൽ വരുന്ന പല ആത്മീയ ഷോകളും ക്രിസ്തു ആരാണെന്നും ക്രിസ്തു എവിടെയാണെന്നും വ്യത്യസ്ത മത വിഭാഗങ്ങൾക്കിടയിലു ള്ളവർക്ക് നൽകുന്ന തെറ്റിദ്ധാരണകളായി മാറുന്നു. ബഹുജന ങ്ങളുടെ അകമ്പടിയില്ലാതെ പുത്രന്റെ അടുത്ത് എത്തുന്ന മറിയം, എന്റെ പിതാവിനുള്ളതിലാണ് ഞാൻ ഇരിക്കേണ്ടത് എന്ന മറുപടിയും നമ്മെ ഇരുത്തി ചിന്തിപ്പിക്കണം. യേശു വിന്റെ ശബ്ദം കേട്ട് അതിനോട് ക്രിയാത്മകമായി പ്രതികരി ക്കണം. നമ്മളിൽ പാപജീവിതത്തിന്റെ ഉറക്കം നടക്കുക യാണ്. ഇതിൽനിന്ന് നാം ഉണരണം. നദിയിലൂടെ അതിലൂടെ ഇഴഞ്ഞുനീങ്ങുന്ന ഹംസമിഥുനങ്ങൾ നദിക്ക് ശോഭയെന്ന തുപോലെ ക്രിസ്തുവിനോട് ചേർന്നുള്ള ഭക്തന്റെ ജീവിതം ഈ ലോകത്തിന് സൗന്ദര്യമുള്ള കാഴ്ചയാണ്. യേശുവി നൊപ്പം ജീവിക്കുന്നത് മോദകരം എന്നാണ് പാട്ടുകാരൻ എഴുതുന്നത്. തുടർന്ന് നസ്രേത്തിലെ മറിയമിന്റെ ജീവിതം എത്ര മോദകരമായിരിക്കണം. ഭക്തജീവിതത്തിലെ മനോഹാ രിതയേറുന്ന നിമിഷങ്ങൾ സൃഷ്ടിക്കാൻ എന്റെ യേശു എവി ടെയാണ് എന്ന് ചോദിച്ച് അവനെ അന്വേഷിക്കാം, കണ്ടെ ത്താം, അവനോടുകൂടെ പാർക്കാം.

**2015 ജനുവരി 11**

## ദനഹായ്ക്കുശേഷം ഒന്നാം ഞായർ

**വി: മത്താ. 4:12 – 22**

ആദിമസഭയിൽ ദനഹപ്പെരുനാൾ കർത്താവിന്റെ ജന നവും സ്നാനവും ഒന്നിച്ച് അനുസ്മരിക്കുന്ന പെരുന്നാളാ യിരുന്നു. കർത്താവിന്റെ വരവ് ഇരുളിൽ പ്രകാശത്തിന്റെ ഉദയമായിരുന്നു. വി മത്തായി 4:15 'ഇരുട്ടിൽ ഇരിക്കുന്ന ജനം വലിയൊരു വെളിച്ചംകണ്ടു. മരണത്തിന്റെ ദേശ ത്തിലും നിഴലിലും ഇരിക്കുന്നവർക്ക് പ്രകാശം ഉദിച്ചു.' എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. ദനഹായിൽ കർത്താ വിന്റെ ഉദയം രണ്ട് തലത്തിൽ ഉണ്ട്. കർത്താവിന്റെ സ്നാന സമയം ദൈവപുത്രന്റെ ഉദയമാണ്. പരിശുദ്ധ ത്രിത്വത്തിന്റെ ഉദയമാണ്. ദനഹാക്ക് ശേഷമുള്ള ദിനങ്ങൾ കർത്താവുമാ യുള്ള ബന്ധത്തിൽ കൂടുതൽ പ്രകാശിക്കാനുള്ള ദിനങ്ങ ളാണ്. വി മത്തായി, യെശയ്യ 9:1-2 വാക്യങ്ങൾ ഉദ്ധരിച്ചു കൊണ്ട് യേശു തമ്പുരാൻ ഗലീലയിൽ ശുശ്രൂഷ ആരംഭി ക്കുന്നതുകൊണ്ട് യേശു തമ്പുരാൻ ഗലീലയിൽ ശുശ്രൂഷ ആരംഭിക്കുന്ന ദൈവഹിത പ്രകാരമാണെന്ന് രേഖപ്പെടുത്തു ന്നു. വിവിധ ജാതിക്കാർ തിങ്ങിപ്പാർത്തിരുന്ന ഗലീല യേശു തമ്പുരാന്റെ പര്യസ്യശുശ്രൂഷയ്ക്ക് കേന്ദ്രമായിത്തീരുന്നു.

### 1. മനുഷ്യനിൽ ക്രിയാത്മക മാറ്റം പ്രതീക്ഷിക്കുന്ന ദൈവം

ആയിരിക്കുന്ന അവസ്ഥയിൽ നിന്ന് ഒരു ആകേണ്ട അവ സ്ഥയിലേക്കുള്ള മാറ്റം-അതാണ് മാനസാന്തരം. പാപജീവി തത്തിൽനിന്ന് വിശുദ്ധജീവിതത്തിലേക്കുള്ള മനുഷ്യന്റെ മാറ്റം ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ ലക്ഷ്യമാണ്. നമുക്കുവേണ്ടി ദൈവം കാത്തിരിക്കുന്നു. ദൈവീകരണം (Theosis) ആണ് പൗരസ്ത്യ പാരമ്പര്യത്തിൽ ദൈവം നമ്മിൽനിന്നും പ്രതീക്ഷിക്കുന്ന ഭാവം. യേശുതമ്പുരാന്റെ ജീവിതം തന്നെ പ്രസംഗമായിരുന്നു. പ്രസംഗത്തിന്റെ സാരാംശം വി മത്തായി രേഖപ്പെടുത്തുന്നത് ഇപ്രകാരമാ ണ്. സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടു വിൻ (വി മത്തായി 4:17)

ദൈവത്തിന്റെ ആധിപത്യവും ഭരണവും യേശുക്രിസ്തു വിന്റെ വരവോടെ സമാഗതമാവുകയാണ്. സ്വർഗ്ഗരാജ്യത്തി ലേക്ക് കടന്നുവരിക എന്നാൽ ദൈവനീതിക്ക് വിധേയപ്പെ ടുക എന്നതാണ്. അവിടെ മനുഷ്യചിന്തകളേക്കാൾ ദൈവ ചിന്തയ്ക്കാണ് പ്രധാന്യം. 'പിതാവേ നിനക്ക് മനസ്സുണ്ടെ ങ്കിൽ ഈ പാനപാത്രം എങ്കൽനിന്ന് നീക്കേണമേ' (വി ലൂക്കോ 22:42) എന്ന ഗത് സമനയിലെ പ്രാർത്ഥന ദൈവ നീതിക്ക് വിധേയപ്പെടുന്ന പ്രാർത്ഥനയാണ്. ലോകാധിപ ത്യക്രമത്തിൽ നിന്ന് ദൈവാധിപത്യക്രമത്തിലേക്കുള്ള മാറ്റ മാണ് മാനസാന്തരം. ദൈവിക കാഴ്ചപ്പാടോടെ തന്റെ സമൂ ഹസൃഷ്ടങ്ങളോട് ഇടപെടുമ്പോൾ അത് ദൈവരാജ്യമൂ ല്യമായി മാറുന്നു. ഈ സമീപനമാണ് സർഗ്ഗപ്രപഞ്ചവും നമ്മിൽനിന്ന് ആഗ്രഹിക്കുന്നത്. ക്രൂശിന്റെ വേദനയിൽനിന്ന് ഉയിർപ്പിന്റെ പ്രതീക്ഷയിലേക്ക് ക്രിസ്തുവിനെ എത്തിക്കു ന്നത് ഗത്സമനയിലെ പ്രാർത്ഥനയാണ്. പ്രതിസന്ധികൾക്കു നടുവിലും സന്തോഷത്തിനു നടുവിലും ഗത്സമാനതകൾ തീർക്കാൻ നമുക്ക് സാധിക്കണം. ചെറിയ പ്രതിസന്ധിക ളിൽപ്പോലും ആത്മഹത്യ ആഗ്രഹിക്കുന്ന കാലമാണിത്. അമ്മ വഴക്കുപറഞ്ഞതിന് തൂങ്ങിച്ചാകുന്ന എഴാംക്ലാസ്സുകാ രൻ കാലത്തിന്റെ ദുഃഖമാണ്. പ്രതിസന്ധികളെ സ്വയം പരി ഹരിക്കുക എന്ന തലത്തിൽനിന്ന് ദൈവാശ്രയ

ബോധത്തോടെ നേരിടുമ്പോൾ അതിനെ അതിജീവിക്കാൻ സാധിക്കും. പത്രോസ് ക്രിസ്തുവിനെ തള്ളിപ്പറഞ്ഞു. പ്രസ്തുത പ്രതിസന്ധിയെ പത്രോസ് അതിജീവിച്ചത് ക്രിസ്തുവുമായുള്ള ബന്ധത്തിലൂടെയാണ്. യൂദാസ് ക്രിസ്തുവിനെ ഒറ്റിയ പ്രതിസന്ധി അതിജീവിക്കാൻ ശ്രമിച്ചത് സന്നിദ്രീം സംഘവുമായുള്ള ബന്ധത്തിലൂടെയാണ്. അത് യൂദായെ കൊണ്ടുചെന്നെത്തിച്ചത് ആത്മഹത്യയിലേക്കാണ്. മനുഷ്യരിൽ ആശ്രയിക്കുന്നതിനേക്കാൾ യഹോവയിൽ ആശ്രയിക്കുന്നത് നല്ലത്. പ്രഭുക്കന്മാരിൽ ആശ്രയിക്കുന്നതിനേക്കാൾ യഹോവയിൽ ആശ്രയിക്കുന്നത് നല്ലത്. (സങ്കീ: 118:8,9) രേഖപ്പെടുത്തിയിരിക്കുന്നു. ദൈവാശ്രയത്തിലേക്കുള്ള മനുഷ്യന്റെ ഗമനമാണ് മാനസാന്തരം. മനുഷ്യജീവിതം നൈമിഷികമാണ്. നൈമിഷിക ജീവിതത്തിൽ ദൈവത്തെ അറിഞ്ഞ് ജീവിക്കുന്നതാണ് ഏറെ ഉത്തമം. മനസ്സ് ശുദ്ധമായാൽ ദൈവ പ്രീതി ലഭിക്കും. മാനസാന്തരം ശുദ്ധ മനസ്സിന്റെ ഉടമയാകാനുള്ള ആഹ്വാനമാണ്.

### 2. ശിഷ്യത്വത്തിലേക്ക് വളരുക

മാനസാന്തരത്തിനുശേഷം ശിഷ്യത്വത്തെപ്പറ്റിയുള്ള ബോധം ഈ ഭാഗം നമുക്ക് നൽകുന്നു. യഹൂദറാബിമാർ ശിഷ്യന്മാരെ വിളിച്ചുചേർക്കുന്ന പതിവില്ലായിരുന്നു. പ്രസിദ്ധരായ റാബിമാരെ കണ്ടെത്തി ശിഷ്യത്വം സ്വീകരിക്കുന്നതായിരുന്നു അക്കാലത്തെ പ്രവണത. ശിഷ്യരെ തേടിച്ചെല്ലുന്ന ഗുരു ആ കാലത്തിലെ വ്യത്യസ്തതയായിരുന്നു. ഗുരു ആരാണ്?

സമൂഹത്തിന്റെയും വ്യക്തികളുടെയും അജ്ഞാന അന്ധകാരം അങ്ങോട്ട് ചെന്ന് നീക്കാനുള്ള ദൗത്യമാണ് ക്രിസ്തു ഏറ്റെടുക്കുന്നത്. ക്രിസ്തു ശിഷ്യത്വം തേടി നമ്മളിൽ അലയുന്നുണ്ട്. ലോകത്തിന്റെ യോഗ്യതകളെക്കാൾ ദൈവം ശിഷ്യനിൽനിന്ന് പ്രതീക്ഷിക്കുന്നത് ദൈവികമൂല്യങ്ങളാണ്. തൊഴിൽ, വർഗം, വംശം, പദവി, കുടുംബം ഇതൊന്നും ക്രിസ്തുശിഷ്യത്വത്തിലേക്കുള്ള മാനദണ്ഡമല്ല. ഉപാധി കൂടാതെ ക്രിസ്തുവിനെ പിന്തുടരാനുള്ള മനസാണ് ശിഷ്യത്വത്തിന്റെ അടിസ്ഥാനയോഗ്യത. ബന്ധങ്ങളും തൊഴിൽമേഖലകളെയും പിന്നിലാക്കിയാണ് അവർ ക്രിസ്തുശിഷ്യത്വത്തിലേക്ക് കടന്നുചെല്ലുന്നത്. ശിഷ്യത്വം കേവലം പദവി മാത്രമല്ല, അത് വലിയൊരു ഉത്തരവാദിത്തമാണ്. മാമോദീസ മുങ്ങുന്നതുമാത്രമല്ല, ശിഷ്യത്വത്തിന്റെ ഉത്തരവാദിത്തം. വി. മാമോദീസയുടെ അനുഭവം വളർത്താനുള്ള വലിയ ഉത്തരവാദിത്തം ഓരോ വിശ്വാസിക്കുമുണ്ട്. വള്ളവും വലയുമൊക്കെ ഉപേക്ഷിച്ചാണ് ശിഷ്യത്വത്തിലക്ക് പത്രോസും അന്ത്രയോസും യാക്കോബും യോഹന്നാനും നടന്നടുക്കുന്നത്. ഇത് പിന്നോട്ട് പോകാനുള്ള ആഹ്വാനമല്ല, മുമ്പോട്ട് പോകാനാണ്. സാത്താനെ ഉപേക്ഷിച്ച് മിശിഹായെ സ്വീകരിക്കുന്ന വി. മാമോദീസായും ശിഷ്യത്വത്തിലേക്കുള്ള വളർച്ചയാണ് പ്രതീക്ഷിക്കുന്നത്. അത്ഭുതങ്ങളുടെ അതിശയലോകത്ത് മാത്രമല്ല ക്രൂശാരോഹണത്തിന്റെ വേദനയിലും ഉയിർപ്പിന്റെ പ്രതീക്ഷയിലും ക്രിസ്ത്യാനിത്വത്തിന്റെ പ്രചാരണസമയത്തെ പീഡനത്തിലും രക്തസാക്ഷിത്വത്തിലും പൂത്തുലയുന്നതാണ് ശിഷ്യത്വം. പഠിപ്പിച്ചവന് വിരൽ നൽകുന്ന ഏകലവ്യൻ ഭാരതചിന്തയിലെ പ്രതീകമാണ്. ക്രിസ്തുവിന് വേണ്ടി ജീവൻ നൽകിയാണ് ജീവിതത്തെ ഗുരുവിനുവേണ്ടി സമർപ്പിക്കുന്നതാണ് ശിഷ്യത്വമെന്ന് ക്രിസ്തുശിഷ്യന്മാർ പഠിപ്പിച്ചു. 'തന്റെ ക്രൂശെടുത്ത് എന്നെ അനുഗമിക്കാത്തവൻ എനിക്ക് യോഗ്യനല്ല' (വി. മത്താ. 10:38) ക്രൂശുമെടുത്തുള്ള ശിഷ്യന്മാരുടെ യാത്ര ശിഷ്യത്വത്തിന്റെ പ്രതീക്ഷയാണ്.

### 3. പ്രതീക്ഷകൾ യേശുവിൽ കണ്ടെത്തിയ സമൂഹം

പത്രോസും അന്ത്രയോസും സെബദി മക്കളും യേശുവിലേക്ക് വരുന്നത് യേശുവിൽ അവർക്കുണ്ടായിരുന്ന പ്രതീക്ഷയാണ്. പിറക്കാനൊരിടമില്ല, നിയോജകമണ്ഡലങ്ങൾ ഇല്ല, അനുയായികൾ ഏറെയില്ല, അധികാരമില്ല, പണമില്ല. പിന്നെ എന്തിനെയായിരുന്നു ഇവർ പിന്തുടർന്നത്. ഇവിടെയാണ് ഈ നാല് ശിഷ്യന്മാരും തങ്ങളുടെ തുടർന്നുള്ള ജീവിതത്തെ വെല്ലുവിളിയായി കാണുന്നത്. മീൻ പിടിക്കുന്നവർ ചരിത്രപുരുഷന്മാരാവുകയായിരുന്നു. മീൻ പിടുത്തക്കാരുടെ എഴുത്തുകളിൽ എത്രപേരാണ് ഇന്ന് ഡോക്ടറേറ്റ് എടുക്കുന്നത്. കാരണം അവരുടെ ബുദ്ധിയും ജ്ഞാനവും പ്രതീക്ഷയും യേശുവായിരുന്നു. ക്രിസ്തുവിന്റെ പ്രതീക്ഷകളിലേക്ക് വരുന്നതിനുമുമ്പ് ശിഷ്യരുടെ വലകളിൽ മീനുകൾ പിടച്ച് ചത്തു. ശിഷ്യത്വത്തിന്റെ വലകളിൽ അനേകർ ജീവനെ കണ്ടെത്തി. മരണം വിതച്ചവർ ജീവന്റെ പ്രവാചകന്മാരായി. ശിഷ്യന്മാരുടെ ജീവിതം പ്രാർത്ഥനയായിത്തീർന്നു. പ്രാർഥന എന്നത് ശുദ്ധീകരണമാണ്. ദൈവത്തിന്റെ അർത്ഥം അറിയലാണ്. ഇന്ന് നേതാവിന്റെ സാധ്യത, സ്വത്ത്, കുശലത, അനുയായികളുടെ എണ്ണം, ഗ്ലാമർ ഇവ നോക്കിയാണ് അനുയായികൾ ഉണ്ടാകുന്നത്. എന്നാൽ ക്രിസ്തുവിലെ പ്രതീക്ഷ മാത്രമായിരുന്നു പത്രോസ് ഉൾപ്പെടെയുള്ള ശിഷ്യന്മാരുടെ ഊർജ്ജം. ■

# MATRIMONIAL CLASSIFIEDS

### BRIDE GROOM WANTED

"Orthodox parents invite proposal for their daughter 24/160 MBA HR, born and brought up and working in Delhi as HR Executive from well qualified God fearing boys. Age preferred upto 28 years.

**Contact: 07827210376**

### BRIDE GROOM WANTED

Orthodox parents invite proposals for their daughter 27/167, MSc Nurse, working in a private nursing college, from parents of professionally qualified, god-fearing Orthodox/Jacobite/Marthomite boys. (She is having only one kidney).

Contact: 09406157645,
09981640287, 08103747297

### BRIDE GROOM WANTED

സർക്കാർ ജീവനക്കാരനായ ഓർത്തഡോക്സ് മാതാപിതാക്കളുടെ മകൾക്ക് (24 വയസ്സ്, 168 cm, MSc., B.Ed, M.Phil) അനുയോജ്യമായ വരനെ ആവശ്യമുണ്ട്. നാട്ടിൽ ജോലിയുള്ളവർക്കു മുൻഗണന.

*Contact:* **0475-2322237, 9847613434**
(6 am to 8 am, 6pm to 10 pm)

### BRIDE GROOM WANTED

പുരാതന ഓർത്തഡോക്സ് കുടുംബത്തിലെ സ്വഭാവശുദ്ധിയുള്ള പെൺകുട്ടിക്ക് (28 വയസ്സ്, 5'4", വെളുത്തനിറം, MBA) അനുയോജ്യനായ വരനെ ആവശ്യമുണ്ട്. ബോംബെയിൽ സെറ്റിലായവർക്ക് മുൻഗണന.

*Contact:*

**08108449626** (കുര്യൻ)
**09820318027**

### BRIDE GROOM WANTED

**RE-MARRIAGE**

Alliance invited for an Orthodox Christian girl (38yrs,5'2", fair complexion, divorced, MS (USA), MBA working in a reputed form in Bangalore. We are seeking alliance firm parents of God fearing, professionally qualified boys. If interested please respond with photograph and Contact details:
Ph: 8105783396, email:spmatrimony2010@gmail.com

### BRIDE WANTED

ORTHODOX PARENTS WELL SETTLED IN MAVELIKARA INVITE PROPOSALS FOR THEIR SON 30/167,B.TECH. [E.C.E] M.S [AUSTRALIA] PRESENTLY WORKING AS SOFTWARE ENGINEER IN AUSTRALIA[PR] FROM WELL QUALIFIED GIRLS EMPLOYED,FAIR ,SLIM,BELOW 165C.M. NURSE AVOIDED.

**CONTACT :**
**04792300712/8547500712. M4MARY ID 3833870**

### BRIDE WANTED

ഓർത്തഡോക്സ് യുവാവ്, കോട്ടയം, 31/167, ഗവ. ജോലി (LDC) ഇടത്തരം കുടുംബം. അനുയോജ്യമായ വിവാഹാലോചനകൾ ക്ഷണിക്കുന്നു.

*Contact:*
**(91) 9400996378**

### BRIDE WANTED

Orthodox Parents settled in Mumbai hailing from Thiruvalla invite proposal for their son who did his MSc. From U.K. (30 years, 5'11") from parents of Orthodox girls.

Contact:-
**02228111886, Mob. 09819687714**

### BRIDE GROOM WANTED

Proposals invited for Orthodox girl, fair, B.Tech. 24/165 (5.5), employed from Orthodox boys below 29, B.Tech/MCA, working abroad or in foreign firms in India.

*Contact:*
0481-2542641, 8281813641 (M)
M4 ID: 4082135

## ബാഡ്മിന്റൻ ചാമ്പ്യൻഷിപ്പ്

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ പ്രസിഡന്റ് ആയിരുന്ന ഭാഗ്യസ്മരണാർഹനായ ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ നാമധേയത്തിൽ വിദ്യാർത്ഥി പ്രസ്ഥാനം 2014 ഡിസംബർ 30–ന് തിരുവനന്തപുരത്ത് വച്ച് മാർ യൗസേബിയോസ് മെമ്മോറിയൽ ബാറ്റ്മിന്റൻ ചാമ്പ്യൻഷിപ്പ് നടത്തപ്പെടുന്നു. ജൂണിയർ, സീനിയർ, മാസ്റ്റേഴ്സ് തലങ്ങളിലാണ് മത്സരങ്ങൾ.

കൂടുതൽ വിവരങ്ങൾക്ക് **9496800217, 9496326739**



## ദനഹാ പെരുനാൾ...

*25-ാം പേജിൽ നിന്നു തുടർച്ച...*

മാർഅപ്രേം ഇത് കൂടുതൽ വിശദമായി പ്രതിപാദിക്കുന്നു.(Hymn Concerning of Lord and John, 1 : 4-5,Csco , 187)

ദനഹാ ശുശ്രൂഷയിലെ പ്രാർത്ഥനകളിൽ ക്രിസ്തുവിനെ പ്രകാശമായി പറഞ്ഞിരിക്കുന്നു. പ്രകാശത്തിന്റെ അഥവാ ഉദയത്തിന്റെ പെരുന്നാൾ ആയിട്ടാണ് ദനഹാ പെരുന്നാൾ വിവക്ഷിക്കപ്പെടുന്നത്. "സമ്പൂർണ്ണവും അപ്രമേയമായ ത്രിത്വത്തിന്റെ മൂന്ന് അംശങ്ങൾ അടങ്ങിയിരിക്കുന്ന ആ പ്രകാശത്തിങ്കലേക്ക് തെറ്റു കൂടാതെ ഞങ്ങളെ നയിച്ചുകൊണ്ട് ലോകാതീതമായി ആ പ്രകാശത്താൽ ഞങ്ങളെ നിറയ്ക്കേണമേ.നിന്റെ കിരണങ്ങളാൽ ഞങ്ങളുടെ മനോ നയനങ്ങളെ പ്രശോഭിപ്പിച്ചുകൊണ്ട് ഞങ്ങളെ പ്രകാശ സന്താനങ്ങളാക്കി തീർക്കേണമേ " (ദനഹാ,വെള്ളം ശുദ്ധീകരിക്കുന്ന ക്രമം-സെദറ)

ക്രിസ്തുവിന്റെ പ്രകാശത്താൽ പ്രകാശിതരായി തീരുവാനാണ് ഓരോ ക്രിസ്ത്യാനികളും വിളിക്കപ്പെട്ടിരിക്കുന്നത്.ക്രിസ്തുവിന്റെ സ്നാനത്തിലൂടെ വി.മാമോദീസാ സ്വീകരിക്കുന്ന ഓരോ വ്യക്തിയും ശുദ്ധീകരിക്കപ്പെടുകയും പാപമോചനം പ്രാപിയ്ക്കപ്പെടുകയും ചെയ്യുന്നു. ഇത് ദനഹാ ശുശ്രൂഷയുടെ എത്രോയിൽ കാണാവുന്നതാണ്. " ഞങ്ങളുടെ പാപപരിഹാരാർത്ഥം മാമോദീസായ്ക്കായി വന്ന സകലത്തിനും പാപപരിഹാരം നൽകുന്നവനും ഞങ്ങളുടെ നിർമ്മലീകരണത്തിന് വേണ്ടി സ്നാനത്തിന് എഴുന്നെള്ളി സകലത്തേയും ശുദ്ധീകരിക്കുന്നവനായ കർത്താവെ !. തിരുസന്നിധിയിൽ ഞങ്ങൾ അർപ്പിച്ചിരിക്കുന്ന ഈ സുഗന്ധധൂപം മുഖാന്തരം വിശുദ്ധ സഭയ്ക്ക് ആകമാനം നീ പാപപരിഹാരം നല്കണമേ. നിന്റെ ഇടവകയിലെ ആടുകളെ വിശുദ്ധീകരിക്കേണമേ".

പുനരുത്ഥാനത്തിന്റെ മുൻകുറിയാണ് ദനഹ.(LK.12 : 50 ,Mark.10 : 38 -39)വി.മാമോദീസായിൽകൂടി ക്രിസ്തുവിന്റെ മരണത്തിനും പുനരുത്ഥാനത്തിനും, യോർദ്ദാനിലെ സ്നാനത്തിൽ കൂടിയാണ് പങ്കാളിയാകുന്നത്. ക്രിസ്തുവിന്റെ മാമോദീസാ തന്റെ കഷ്ടാനുഭവത്തിന്റേയും മരണത്തിന്റേയും, പുനരുത്ഥാനത്തിന്റേയും ഒരുക്കം കൂടി ആയിരുന്നു. അഞ്ചാം നൂറ്റാണ്ടിൽ അലക്സാന്ത്രയായിൽ ഈസ്റ്ററിന്റെ തീയതി പ്രഖ്യാപിച്ചിരുന്നത് ദനഹാ പെരുന്നാളിൽ ആയിരുന്നത് ഈ കാരണത്താലായിരിക്കാം.

വെള്ളത്താലും ആത്മാവാലും ഉള്ള ക്രിസ്തുവിന്റെ മാമോദീസാ മനുഷ്യനെ മരണത്തിൽ നിന്നും പാതാളത്തിൽ നിന്നും വിടുവിക്കുന്നതിനും അവരെ പ്രകാശത്തിന്റെ മക്കളാക്കി മാറ്റുന്നതിനും വേണ്ടിയായിരുന്നു.ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിലും മരണത്തിലും പുനരുത്ഥാനത്തിലും പങ്കാളികളായി പ്രകാശത്തിന്റെ മക്കളായി തീരുവാൻ ദനഹാ പെരുന്നാളിന്റെ ആചരണം നമുക്ക് ഇടയാകട്ടെ. ■





ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

ഒരിക്കൽ ഒരു സഞ്ചി നിറയെ സ്വർണ്ണനാണയങ്ങളുമായി ഒരാൾ ശ്രീരാമകൃഷ്ണന്റെ അരികിൽ വന്നു. അയാൾ ആ സ്വർണ്ണ നാണയങ്ങൾ മുഴുവൻ രാമകൃഷ്ണന്റെ പാദങ്ങളിൽ ചൊരിഞ്ഞു. അവിടെ ഒരുപാട് ആളുകൾ കൂടിയിരിക്കുന്നുണ്ടായിരുന്നു. അവരെല്ലാവരും അത്ഭുതപ്പെട്ടു. എത്ര വേണമെന്ന് ഇയാൾ കൊണ്ടുവന്ന് സ്വാമിയുടെ പാദങ്ങളിൽ ചൊരിഞ്ഞിരിക്കുന്നത്. എന്തൊരു അർപ്പണം.

എന്നാൽ രാമകൃഷ്ണൻ ആഹ്ലാദിച്ചില്ല അദ്ദേഹം പറഞ്ഞു "ഈ രീതിയിൽ നിങ്ങളിത് ചൊരിഞ്ഞിട്ടിരിക്കുന്നത് ആളുകളെ ആകർഷിക്കുന്നതിനാണ്. നിങ്ങൾ അഭിനയിക്കുകയാണ്. ഈ പണം വീണ്ടും ബാഗിൽത്തന്നെ നിറച്ചിട്ട് ഗംഗയിൽ കൊണ്ട് പോയി ഇടുക" ഗംഗ രാമകൃഷ്ണന്റെ ക്ഷേത്രത്തിന് തൊട്ടുപുറകിൽത്തന്നെയായിരുന്നു പണം മുഴുവൻ ഗംഗയിൽ എറിയുക. നിങ്ങൾ അത് എനിക്ക് തന്നു; ഞാൻ അത് ഗംഗയ്ക്ക് കൊടുക്കുന്നു.

ആ മനുഷ്യൻ വലിയ വേവലാതിയിലും ആശയക്കുഴപ്പത്തിലുമായി ധാരാളം സ്വർണ്ണനാണയങ്ങൾ ഗംഗയിലെറിയുക! വലിയ പ്രതീക്ഷകളുമായിട്ടാണ് അയാൾ ശ്രീരാമകൃഷ്ണന്റെ അരികിൽ വന്നത്. "നിങ്ങൾ വലിയ മതബോധമുള്ളയാളാണ് എന്തൊരു ത്യാഗമാണിത്! എത്ര നിഷ്കളങ്കനും വിശുദ്ധനുമാണ് താങ്കൾ" ഇങ്ങനെയൊക്കെ അദ്ദേഹം പറഞ്ഞേക്കുമെന്ന് അയാൾ കരുതിയിരുന്നു. എന്നാൽ രാമകൃഷ്ണൻ ഒരു പരിഗണനയും നൽകിയില്ല. നേരേ വിരുദ്ധമായി "ഈ മാലിന്യമെല്ലാം കൊണ്ടുപോയി ഗംഗയിൽ എറിയുക" എന്നാണ് അദ്ദേഹം പറഞ്ഞത്. അയാൾക്ക് അങ്ങനെ ചെയ്യുവാൻ ഇഷ്ടമുണ്ടായിരുന്നില്ല. എന്നാൽ ഒരിക്കൽ അദ്ദേഹത്തിന് വാഗ്ദാനം ചെയ്തത് ഇല്ലെന്ന് പറയാൻ എങ്ങനെയാണ് അയാൾക്ക് കഴിയുക? അങ്ങനെ മനസ്സില്ലാമനസ്സോടെ അയാൾ ഗംഗാതീരത്തേക്ക് ചെന്നു.

മണിക്കൂറുകൾ കഴിഞ്ഞിട്ടും അയാൾ തിരിച്ച് വന്നില്ല. രാമകൃഷ്ണൻ ചോദിച്ചു അയാൾ എവിടെ? രാമകൃഷ്ണൻ അയാളെ നോക്കാൻ ചെന്നു. ആ മനുഷ്യൻ വലിയൊരു ആൾക്കൂട്ടത്താൽ ചുറ്റപ്പെട്ടിരിക്കുകയാണ്. തീരത്തെ ഒരു പാറയിലിരുന്ന് ആയാൾ ഒരു നാണയമെടുത്ത് ആദ്യം ടോസ്സ് ചെയ്യും പിന്നെ കുറെ ഒച്ചവെക്കും എന്നിട്ട് അത് ഗംഗയിലെറിയും ആ നാണയം എടുക്കാൻ വേണ്ടി ആളുകൾ പലരും ഗംഗയിൽ ചാടും ഇങ്ങനെ അയാൾ ഒരു വലിയ പ്രകടനം നടത്തുകയായിരുന്നു. നൂറ് കണക്കിന് ആളുകൾ അവിടെ കൂടിയിരുന്നു. അയാൾ ഒന്ന്, രണ്ട്, മൂന്ന്, നാല്... എന്നിങ്ങനെ എണ്ണുകയായിരുന്നു.

രാമകൃഷ്ണൻ അവിടെ ചെന്ന് ഇങ്ങനെ പറഞ്ഞു "ഹേ, വിഡ്ഢി ഒരാൾ പണം ശേഖരിക്കുമ്പോൾ എണ്ണുന്നു. എന്നാൽ ഒരാൾ അത് ഗംഗയിൽ എറിയുമ്പോൾ എണ്ണുന്നതിന്റെ ആവശ്യമെന്താണ്? രണ്ടര മണിക്കൂർ നേരമായി നിങ്ങൾ ഇത് ചെയ്യാൻ തുടങ്ങിയിട്ട്. എന്തിനാണ് നിങ്ങളുടെ സമയം പാഴാക്കുന്നത്? ആ സഞ്ചി അപ്പാടെ വലിച്ചെറിയുക. എണ്ണുന്നതിന്റെ ആവശ്യമെന്താണ്?"

ഇന്നത്തെ നമ്മുടെ മനുഷ്യ മനസ്സിനെയാണ് ഇത് പ്രതിനിധീകരിക്കുന്നത്. ധനം നേടുമ്പോഴും അത് നൽകുമ്പോഴും നമ്മുടെ കണക്ക് കൂട്ടലുകൾ അതുപോലെ നിൽക്കുകയാണ്. കസേര കരസ്ഥമാക്കുമ്പോഴും അത് കൈവിടുമ്പോഴും ചില കണക്ക് കൂട്ടലുകൾ വയ്ക്കുകയാണ്. ആചാരങ്ങളും അനുഷ്ഠാനങ്ങളും ആഘോഷമാക്കുകയാണ്. മൃഷ്ടാന്നവും ഉപവാസവും ഇന്ന് ഒരുപോലെ ആഘോഷമാണ്. ജീവകാരുണ്യവും ദാനവും എല്ലാം ആഘോഷമാക്കുന്നു. ലൗകീകനായ ഒരാൾ അയാൾ ധനം നേടുന്നതും സ്ഥാനം നേടുന്നതും ധനം ചെലവാക്കി അംഗീകാരം നേടുന്നതും ലോകപ്രകാരം ആനന്ദം സൃഷ്ടിക്കാനാണ്. ഇന്ന് ആത്മീയ അനുഷ്ഠാനങ്ങളിൽ ഉപവസിക്കുക, വ്രതം എടുക്കുക, സന്യാസദീക്ഷ സ്വീകരിക്കുക. ജഢത്തെ വരുതിയിലാക്കാൻ കർശന ദണ്ഡനങ്ങൾ ഏറ്റെടുക്കുക. ആത്മാവിനെ ബലപ്പെടുത്താനായി ശരീരത്തെ ദുർബലപ്പെടുത്തുക, വേദനിപ്പിക്കുക. ഇതൊക്കെ ലൗകീകമായ ആഘോഷങ്ങളായി മാറുകയാണ്. ഭൗതീക മനസ് ഏത് പ്രവർത്തികൾക്കും ഒരു പ്രതിഫലം തേടുന്നുണ്ട്. ആത്മീയൻ എന്ന് അവകാശപ്പെടുമ്പോഴും നമ്മുടെ മനസ്സ് അങ്ങനെയൊരു പ്രതിഫലത്തിന് വേണ്ടി കൊതിക്കുന്നുണ്ട്. വെട്ടിപ്പിടിക്കാനും, കൂട്ടിവെയ്ക്കാനും, പേരുസമ്പാദിക്കാനും, മേനി നടിക്കാനും, എന്റെ മാത്രം ഭഗീരഥ പ്രയത്നം കൊണ്ടാണ് ഇതൊക്കെ നടക്കുന്നത് എന്ന് കോൾമയിർ കൊള്ളാനും ലൗകീകനും ആത്മീയനും ഒരുപോലെ മത്സരിക്കുമ്പോൾ നാം വഴിമുടങ്ങി നിൽക്കുകയാണ്. നമ്മുടെ വഴിവിളക്ക് അണഞ്ഞ് പോവുകയാണ്.

E-mail: fr.thirumangalam@gmail.com



# ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ആദ്ധ്യാത്മികതാ ദർശനം

■ ഫാ.ഡോ.ജേക്കബ് കുര്യൻ
(പ്രിൻസിപ്പാൾ, ഓർത്തഡോക്സ് വൈദിക സെമിനാരി)

നിത്യസ്മരണാർഹനായ മഹാഗുരു ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിന്റെ ഒരു എളിയ ശിഷ്യൻ എന്ന നിലയിൽ അദ്ദേഹത്തിന്റെ ആദ്ധ്യാത്മികതാ ദർശനത്തെക്കുറിച്ച് അല്പമായി പരിചിന്തനം ചെയ്വാൻ അതിയായ സന്തോഷമുണ്ട്. അദ്ദേഹം മെത്രാപ്പോലീത്താ ആയപ്പോൾ അദ്ദേഹത്തിന്റെ ആദ്യസെക്രട്ടറിയായിരിക്കുവാനും, അദ്ദേഹത്തിന്റെ കീഴിൽ ഡോക്ടറൽ ഗവേഷണം നടത്തുവാനും ഭാഗ്യം ഉണ്ടായതുകൊണ്ട്, വാത്സല്യം മാത്രമല്ല വഴക്കും ഒത്തിരി കിട്ടിയതു നന്ദിയോടെ ഓർക്കുന്നു.

അദ്ദേഹത്തിന്റെ ക്ലാസ്സുകളിലും, പ്രഭാഷണങ്ങളിലും, എഴുത്തുകളിലും അവർത്തിച്ചു കേട്ടിട്ടുള്ള ഒരു പദപ്രയോഗമാണ് "പൗരസ്ത്യ ക്രൈസ്തവ ആദ്ധ്യാത്മികത" എന്നത്. പണ്ടൊക്കെ, ഈ പദപ്രയോഗം എന്നെപ്പോലെയുള്ള ഒരു വ്യക്തിക്ക് അത്ര വഴങ്ങുന്നതല്ലായിരുന്നു. പക്ഷെ, ആത്മാർത്ഥമായി ചോദിക്കുന്ന സംശയങ്ങൾക്ക് മറുപടി തരുവാൻ അദ്ദേഹത്തിന് ഒരാവേശം തന്നെ തോന്നിയിരുന്നു. അതുകൊണ്ട്, അദ്ദേഹം വ്യക്തമാക്കിത്തന്നു. അഗോള ക്രൈസ്തവ ആദ്ധ്യാത്മികതാ ദർശനത്തിന്, പാശ്ചാത്യവും പൗരസ്ത്യവുമായ രണ്ട് വികാസ പരിണാമങ്ങൾ ഉണ്ടായിട്ടുണ്ടെന്ന്. 'പാശ്ചാത്യം' എന്നുപറഞ്ഞാൽ, റോമൻ കത്തോലിക്കാ, പ്രൊട്ടസ്റ്റന്റ് സഭാവിഭാഗങ്ങളുടെ അടിസ്ഥാനപരമായ സമീപനരീതിയെന്നും, 'പൗരസ്ത്യം' എന്നുപറഞ്ഞാൽ ഓർത്തഡോക്സ് സഭാ വിഭാഗങ്ങളുടെ സമീപന രീതിയെന്നും പൊതുവെ പറയാമെന്ന് പറഞ്ഞകൂട്ടത്തിൽ അദ്ദേഹം ചേർത്തുപറഞ്ഞു, കത്തോലിക്കാ പ്രൊട്ടസ്റ്റന്റ് പാരമ്പര്യങ്ങളിൽ തന്നെ പൗരസ്ത്യമായ ഒരു രീതിശാസ്ത്രം സ്വീകരിക്കുന്ന വ്യക്തികളും, വ്യക്തിഗതസഭാസമൂഹങ്ങളും വർധിച്ചുവരുന്നുണ്ട് എന്ന്. അപ്പോൾ ഞങ്ങൾ എടുത്തുചോദിച്ചു: "അങ്ങനെയെങ്കിൽ, ഓർത്തഡോക്സ് സഭാ വിഭാഗങ്ങളുടെ ആദ്ധ്യാത്മികതാ സമീപനരീതിയെന്നതിനെക്കാൾ പൗരസ്ത്യമായ ഒരു രീതിശാസ്ത്രം അനുവർത്തിക്കുന്ന ആദ്ധ്യാത്മികതാദർശനം എന്ന്, പൗരസ്ത്യ ആദ്ധ്യാത്മികതാ ദർശനത്തെ വിശേഷിപ്പിക്കുന്നതല്ലേ ഭേദം?". അദ്ദേഹം ഉത്തരം പറഞ്ഞു, "നിങ്ങൾ പറഞ്ഞത് വളരെ ശരിയാണ്. യഥാർത്ഥത്തിൽ നിങ്ങളെക്കൊണ്ട് അങ്ങനെ പറയിപ്പിക്കുകയെന്നതായിരുന്നു എന്റെ ഉദ്ദേശ്യം".

മറ്റൊരവസരത്തിൽ, ഞങ്ങൾ അദ്ദേഹത്തോട് തുറന്നു ചോദിച്ചു "ഏതൊക്കെയോ കാലത്ത് ആരൊക്കെയോ എഴുതിയ പ്രാർത്ഥനകൾ, ഉരുവിട്ടുരുവിട്ട് ശീലിച്ചതുകൊണ്ട്, പ്രാർത്ഥനയിൽ അർത്ഥം മനസിലാക്കാതെയും, ചിലപ്പോൾ പാതിമയക്കത്തിലും (പ്രത്യേകിച്ച് രാവിലത്തെ ചാപ്പൽ നമസ്കാരത്തിൽ) ചൊല്ലിവിടുന്നത് യഥാർത്ഥത്തിൽ ആരാധനയാണോ?" അദ്ദേഹം സ്വതസിദ്ധമായ പുഞ്ചിരിയോടെ തലയാട്ടിക്കൊണ്ട് ഏതാണ്ടിപ്രകാരം ഉത്തരം പറഞ്ഞു: "തലമുറകളായി ചൊല്ലിക്കൊണ്ടിരിക്കുന്നത് നാമും ചൊല്ലുന്നതുമൂലം, നിരന്തരം നടക്കുന്ന സ്വർഗ്ഗീയാരാധനയിൽ നാമും പങ്കുചേരുന്നുവെന്ന ബോധ്യം നമ്മിലുണ്ടാകണം. നാം മാത്രമായി പുതുതായി എന്തെങ്കിലും പറയാൻ ആഗ്രഹിക്കേണ്ട നിമിഷമല്ല സഭയുടെ പൊതുവായ കാനോനിക നമസ്കാരം. പ്രത്യുത, സഭയുടെ അദൃശ്യമായ വശവും ചേർന്ന് നടക്കുന്ന നിത്യാരാധനയിൽ നാം പങ്കുചേരുന്ന ധന്യനിമിഷമാണത്".

ചുരുക്കത്തിൽ, ഇങ്ങനെയുള്ള ഒത്തിരി ഒത്തിരി അന്തർദീപനങ്ങൾ (Enlightenments) ഗ്രീഗോറിയോസ് തിരുമേനിയുടെ മനോവാക്കർമ്മങ്ങളിൽ നിന്ന് തിരുമേനി എഴുതിവച്ചിട്ടു പോയത് ഇതുവരെയും പ്രസിദ്ധീകരിച്ചു തീർന്നിട്ടില്ല. തിരുമേനിയുടെ ആദ്ധ്യാത്മികതാ ദർശനം അദ്ദേഹത്തിന്റെ എല്ലാ കൃതികളിലും വ്യാപിച്ചു കിടക്കുന്നതായതുകൊണ്ട്, ഏതെങ്കിലും ചിലതുമാത്രം അതിനടിസ്ഥാനമായി ചൂണ്ടിക്കാട്ടുന്നത് ശരിയല്ല. ഉദാഹരണത്തിന്, 1959ൽ അദ്ദേഹം എഴുതിയ വി. കന്യകമറിയാമിനെക്കുറിച്ചുള്ള പ്രബന്ധം മുതൽ, 1967 ൽ പ്രകാശിതമായ ആദ്യഗ്രന്ഥമായ The Joy of Freedom, അടുത്തവർഷം പ്രകാശിതമായ The Gospel of the Kingdom, അതിനടുത്ത് പ്രസിദ്ധീകരിച്ച The Faith of our Fathers, 1972ൽ പ്രസിദ്ധീകരിച്ച The Freedom of Man, 1978ൽ പ്രസിദ്ധീകരിച്ച The Human Presence: An Orthodox View of Nature, 1982ൽ പ്രസിദ്ധീകരിച്ച Cosmic Man: The Divine Presence, 1989ൽ പ്രസിദ്ധീകരിച്ച, Enlightenment East & West, 1992ൽ പ്രസിദ്ധീകരിച്ച A Human God, 1995ൽ പ്രസിദ്ധീകരിച്ച Healing: A Holistic Approach, അദ്ദേഹത്തിന്റെ Spiritual Autobiogra-

phy ആയ Love's Freedom The Grand Mystery ഉൾപ്പെടെ അദ്ദേഹത്തിന്റെ നിരവധി ഗ്രന്ഥങ്ങളും, അദ്ദേഹം കാലം ചെയ്തതിനുശേഷം പ്രസിദ്ധീകൃതമായ ഗ്രന്ഥങ്ങളും ആദ്ധ്യാത്മികതാദർശനത്തിന് വിലപ്പെട്ടതാണ്. എങ്കിലും ഒരു പ്രാഥമിക പഠനത്തിന് അദ്ദേഹത്തിന്റെ ഏഴ് കൃതികൾ ഞാൻ നിർദ്ദേശിക്കുന്നു.

1. Love's Freedom : The Grand Mystery (Spiritual Autobiography), 2. The Joy of Freedom, 3. The Freedom of Man, 4. The Human Presence, 5. Cosmic Man: The Divine Presence, 6. Enlightenment East & West. 7. A Human God.

### 1. ഒരു പശ്ചാത്തല വിവരണം

മാർ ഗ്രീഗോറിയോസിന്റെ ആദ്ധ്യാത്മികതാ ദർശനത്തിന് ഒരു പൊതു വിശേഷണം കൊടുക്കുന്നുവെങ്കിൽ അതിപ്രകാരമായിരിക്കും: വ്യക്തിപരമായ സത്യാന്വേഷണത്തിൽ നിന്നും സാംസ്ക്കാരികമായ സംസർഗ്ഗഭേദങ്ങളിൽനിന്നും ഉരുത്തിരിഞ്ഞതും, പൗരസ്ത്യരീതിശാസ്ത്രത്തോട് പക്ഷം പിടിച്ചതുമായ, ആദ്ധ്യാത്മികതാ ദർശനം. വ്യക്തിപരമായ സത്യാന്വേഷണം, അനുഭവങ്ങളുടെ തീച്ചൂളയിലൂടെയായിരുന്നു. ദാരിദ്ര്യവും, കുടുംബാന്തരീക്ഷത്തിലെ നിസ്സഹായവസ്ഥകളും, എത്യോപ്യയിൽ തുടങ്ങി പ്രവർത്തന മേഖലകളിലെ പ്രലോഭനങ്ങളും പീഢനങ്ങളും പാവങ്ങളായ നിഷ്ക്കളങ്കമനുഷ്യരുടെ സൗഹൃദപ്രോത്സാഹനങ്ങളും എല്ലാം മനുഷ്യന്റെ അടിസ്ഥാനസ്വഭാവം തിന്മയോ നന്മയോ എന്നു വിലയിരുത്തുവാൻ അവസരങ്ങൾ ഒരുക്കി. സാംസ്കാരികമായ സംസർഗ്ഗഭേദങ്ങളിൽ, ഭാരതസംസ്കാരം, ആഫ്രിക്കൻ സംസ്കാരം, അമേരിക്കൻ സംസ്കാരം, യൂറോപ്യൻ സംസ്കാരം എന്നിവയെ പ്രധാനമായും ചേർത്ത് പരിചയപ്പെട്ടതിലൂടെ, അന്തർദീപന (Enlightenment) ത്തിന്റെ രണ്ട് സ്രോതസ്സുകളെ അദ്ദേഹം നിരീക്ഷിച്ചു. ഒന്ന്, കമ്പോള വ്യവസ്ഥിതിയും കോളണി വ്യവസ്ഥിതിയും ആധിപത്യം പുലർത്തുന്ന ആർജ്ജനത്തിന്റെയും ആർത്തിയുടെയും യൂറോപ്യൻ പ്രബുദ്ധത, രണ്ട്, ഗ്രാമ്യജീവിതവും, കുടുംബ സമഗ്രതയും ചേർന്നു പുലരുന്ന, വർജ്ജനത്തിന്റെയും ലാളിത്യത്തിന്റെയും പൗരസ്ത്യ പ്രബുദ്ധത അഥവ അന്തർദീപനം.

രീതിശാസ്ത്രം അഥവാ "Methodology" എന്നസമീപന ശാസ്ത്രത്തിലും രണ്ട് വ്യക്തമായ ചേരിതിരിവുകൾ അദ്ദേഹം കണ്ടു (ഈ ചേരിതിരിവുകൾ പ്രകടമാകുന്നത് പ്രധാനമായും, ഈശ്വര, മനുഷ്യ, പ്രപഞ്ച ബന്ധങ്ങളിലാണ്). (1) കുറേയേറെ, പ്ലേറ്റോയുടെ ഏകാത്മകതാ സമീപനം പിൻപറ്റുന്ന, ആത്യന്തിക ഐക്യഭാവം ഊന്നിപ്പറയുന്ന പൗരസ്ത്യരീതി. ഗ്രീക്ക് ദാർശനിക മേഖലയിൽ അത് പ്ലേറ്റോണിസം, നിയോ പ്ലേറ്റോണിസം, പിത്തഗോറിയനിസം, നിയോപിത്തഗോറിയനിസം, സ്തോയിസിസം മുതലായവയിൽ ആധിപത്യം പുലർത്തി. ക്രൈസ്തവവേദശാസ്ത്ര മേഖലയിൽ അത് 'അലക്സാന്ത്രിയൻ' ആഭിമുഖ്യമെന്ന പേരിലറിയപ്പെട്ടു. ദൈവമനുഷ്യ പ്രപഞ്ച സങ്കല്പങ്ങളിലെ ഐക്യം




ഈ ആഭിമുഖ്യത്തിന്റെ പ്രത്യേകതയാണ്. (2) കുറേയേറെ, അരിസ്റ്റോട്ടിലിന്റെ വ്യതിരിക്തതാ സമീപനം പിൻപറ്റുന്ന, സൂക്ഷ്മ വിശകലന ഭാവം ഊന്നിപ്പറയുന്ന പാശ്ചാത്യരീതി. ദാർശനിക മേഖലയിൽ അത് അരിസ്റ്റോട്ടേലിയനിസം, ലോജിക്, എംപിരിസിസം, ഹിസ്റ്റോറിക്കൽ റിയലിസം, ഭൗതികശാസ്ത്രങ്ങൾ മുതലായവയിൽ ആധിപത്യം പുലർത്തി. ക്രൈസ്തവ വേദശാസ്ത്രമേഖലയിൽ അത് 'അന്ത്യോഖ്യൻ' ആഭിമുഖ്യമെന്ന പേരിലറിയപ്പെട്ടു. ദൈവമനുഷ്യ പ്രപഞ്ച സങ്കല്പങ്ങളിലെ പരസ്പര വ്യതിരിക്തത ഈ അഭിമുഖ്യത്തിന്റെ പ്രത്യേകതയാണ്.

### 2. മൂന്നുപക്ഷം പിടിക്കലുകൾ

ഈ പശ്ചാത്തലത്തിൽ വേണം, മാർ ഗ്രീഗോറിയോസിന്റെ ആദ്ധ്യാത്മികതാ ദർശനത്തിലെ മൂന്നുപക്ഷം പിടിക്കലുകളെ മനസ്സിലാക്കാൻ (1) വ്യക്തിപരമായ സത്യാന്വേഷണത്തിലൂടെയും ക്രൈസ്തവപൈതൃക പഠനത്തിലൂടെയും അദ്ദേഹത്തിന്റെ ബോധ്യം ദൈവസാദൃശ്യത്തിലൂടെ മനുഷ്യൻ അടിസ്ഥാനപരമായ ദൈവാഭിമുഖ്യമുള്ളവനാണെന്നാണ്. അതുകൊണ്ട്, പാശ്ചാത്യ വേദശാസ്ത്രത്തിന്റെ കുലപതിയായ അഗസ്തീനോസിന്റെ മനുഷ്യദർശനത്തെ 'അബദ്ധം' എന്നദ്ദേഹം വിളിച്ചുപറഞ്ഞു. അഗസ്തീനോസ് പറഞ്ഞത്, മനുഷ്യസ്വഭാവം അടിസ്ഥാനപരമായി തിന്മയോട് ആഭിമുഖ്യമുള്ളതാണെന്നാണ്. ഇതിനെ മാർ ഗ്രീഗോറിയോസ് ശക്തമായി ഖണ്ഡിച്ചു. അതുകൊണ്ടുതന്നെ പാശ്ചാത്യ വേദശാസ്ത്രജ്ഞന്മാർക്കു പലർക്കും അദ്ദേഹം അപ്രിയനായിരുന്നു.

(2) സാംസ്കാരികമായ സംസർഗ്ഗഭേദങ്ങളിലൂടെ നാശോന്മുഖമായ യൂറോപ്യൻ പ്രബുദ്ധതയ്ക്ക് പകരമായി, മനുഷ്യന് ദിശാബോധം നൽകാൻ, കഴിയുന്ന ഗ്രാമ്യജീവിതത്തിന്റെയും, കുടുംബസമഗ്രതയുടെയും, 'വർജ്ജന'ത്തിന്റെയും ലാളിത്യത്തിന്റെയും പൗരസ്ത്യ ധാർമ്മികത അഥവ അന്തർദീപനത്തോടായിരുന്നു അദ്ദേഹത്തിന്റെ വേറൊരുപക്ഷം പിടിക്കൽ. അതുകൊ



ണ്ടുതന്നെ പാശ്ചാത്യ സമൂഹം അനുവർത്തിക്കുന്ന പല സാമ്പത്തിക, സാമൂഹ്യ വ്യവസ്ഥിതികളോടും അദ്ദേഹം ശക്തമായി പ്രതികരിച്ചു. (3) രീതിശാസ്ത്രത്തിൽ (Methodology, Epistemology, Hermeneutics) വസ്തുവൽക്കരണ (Objectification) ത്തിനെതിരെ വിശാലമായ ആത്മാവിഷ്ക്കാര സമീപനത്തിന്റെ പക്ഷം പിടിക്കുവാനാണ് അദ്ദേഹം ശ്രദ്ധിച്ചത്.

മേല്പറഞ്ഞ മൂന്നുപക്ഷം പിടിക്കലുകളെയും, വളരെ വ്യക്തമായി തന്റെ സഭയുടെ വൈദിക വിദ്യാർത്ഥികളുടെ മനസ്സിലേക്കും തദ്വാര സഭയുടെ ചിന്താസരണികളിലേക്കും സന്നിവേശിപ്പിക്കുവാനും അതിലൂടെ മലങ്കര ഓർത്തഡോക്സുസഭയുടെ വേദശാസ്ത്രപരവും ആദ്ധ്യാത്മികവുമായ അടിസ്ഥാനങ്ങൾ വെളിപ്പെടുത്തുവാനും പൗലൂസ് മാർ ഗ്രീഗോറിയോസ് ശ്രമിച്ചു. അതുപോലെതന്നെ, പൗരസ്ത്യമായ ഒരു രീതിശാസ്ത്രത്തോട് അനുഭാവമുള്ള അനേകർക്ക് സഭാപരവും, മതപരവുമായ അതിരുകൾക്കപ്പുറം താല്പര്യം ജനിപ്പിക്കുവാനും അല്ലെങ്കിൽ സ്വയമേ ഉള്ള താല്പര്യത്തെ ആഴത്തിലേക്ക് നയിക്കുവാനും അദ്ദേഹത്തിനു സാധിച്ചു.

## ആദ്ധ്യാത്മികതാ ദർശനത്തിന്റെ രണ്ട് പ്രധാന ഉള്ളടക്കങ്ങൾ

മാർ ഗ്രീഗോറിയോസിന്റെ ആദ്ധ്യാത്മികതാ ദർശനത്തിന്റെ പരസ്പരബന്ധമുള്ള രണ്ട് ഉള്ളടക്കങ്ങളെ പരാമർശിക്കുവാൻ ധൈര്യപ്പെടുകയാണ്.

1. ദൈവിക സാദൃശ്യമുള്ള മനുഷ്യരുടെ ദൈവീകരണ സാധ്യത
2. ആരാധനയുടെ അർത്ഥവും പ്രസക്തിയും

### 1. ദൈവസാദൃശ്യമുള്ള മനുഷ്യരുടെ ദൈവീകരണ സാധ്യത

മാർ ഗ്രീഗോറിയോസിന്റെ ആധ്യാത്മികതാ ദർശനം അദ്ദേഹത്തിന് വ്യക്തമാക്കേണ്ടിവന്നത് അഗസ്തീനോസിന്റെ ആദ്ധ്യാത്മികതാ ദർശനത്തോടുള്ള പ്രതികരണമായിട്ടാണ്. ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിൽ പ്രസിദ്ധ പാശ്ചാത്യ വേദശാസ്ത്രജ്ഞനായ J. N. D. Kelly യുടെ കീഴിലെ ഗവേഷണപഠനം തുടരാതെപോയത് ഈ പ്രതികരണത്തിന്റെ പേരിലാണ്. മനുഷ്യൻ ദൈവസൃഷ്ടിയാണെങ്കിലും പാപം മൂലം ദൈവസാദൃശ്യം നഷ്ടപ്പെടുത്തിയെന്നും, തന്മൂലം മനുഷ്യൻ നന്മയുടെ സാധ്യത നഷ്ടപ്പെട്ട് തിന്മയിലേക്ക് ആകർഷിക്കപ്പെടുന്നുവെന്നും ആഗസ്തീനോസ് പഠിപ്പിച്ചു. ദൈവകൃപ ക്രിസ്തുവിന്റെ മനുഷ്യാവതാരം മൂലം മനുഷ്യനിൽ ഇടപെട്ട് മനുഷ്യനെ രക്ഷയ്ക്ക് പ്രാപ്തമാക്കുന്നു. ചുരുക്കത്തിൽ പാപത്തിനു മുന്നിൽ മനുഷ്യന്റെ വിധേയാവസ്ഥ ആഗസ്തീനോസ് എടുത്തുകാട്ടി. തെറ്റുകൾ ഉണ്ടാകുന്നതും, അതിൽ തുടരുന്നതും സ്വാഭാവികം എന്ന അനുമാനത്തിൽ മനുഷ്യനിലെ പാപാഭിനിവേശവും, ദൈവകൃപയിലുള്ള കേവലാശ്രിതത്വവും ആഗസ്തീനോസ് പെരുപ്പിച്ചു കാണിച്ചപ്പോൾ, പൗരസ്ത്യ പിതാക്കന്മാരിൽ മറ്റൊരു സമീപനം പണ്ടേ ഉള്ളതായി മാർ ഗ്രീഗോറിയോസ് കണ്ടെത്തി. കപ്പദോക്യൻ പിതാക്കന്മാരിൽ, പ്രത്യേകിച്ച് നിസായിലെ മാർ ഗ്രീഗോറിയോസിൽ ആഗസ്തീനോസിന് മുമ്പുതന്നെ, മനുഷ്യനിലെ ദൈവസാദൃശ്യത്തിലടിസ്ഥാനപ്പെട്ട നന്മയുടെ നറുമണം മനുഷ്യ സ്വാതന്ത്ര്യത്തിന്റെ സാധ്യതയായി കണ്ടെത്തി. മനുഷ്യന് ദൈവകൃപ കൊണ്ടുതന്നെ നന്മ തിരഞ്ഞെടുക്കുവാനും, നന്മനിറഞ്ഞ ഒരു സ്വത്വം കണ്ടെത്തുവാനും സാധിക്കും. പാപം വരുത്തുന്ന ലജ്ജയും, ആത്യന്തിക അസംതൃപ്തിയും, നന്മചെയ്യുന്നതു നൽകുന്ന ആനന്ദവും ആത്യന്തിക സംതൃപ്തിയും തമ്മിൽ താരതമ്യപ്പെടുത്തിയാൽ മതി, മനുഷ്യൻ അടിസ്ഥാനപരമായി ദൈവസാദൃശ്യത്തിന്റെ നന്മസ്വഭാവത്തിൽ പങ്കുചേർക്കപ്പെട്ടിരിക്കുന്നുവെന്ന് അനുമാനിക്കാൻ. നന്മയുടെ സാധ്യതകൾ മുഴുവൻ സാക്ഷാത്ക്കരിക്കുന്നതിന് സാദൃശ്യത്തിനു മങ്ങലേൽപ്പിച്ച പാപസാധ്യത തടസ്സമായിനിന്നുവെന്ന് നിസായിലെ ഗ്രീഗോറിയോസ് പറഞ്ഞു. അതിനു പരിഹാരമാണ് ക്രിസ്തുവിലൂടെ സാധിച്ചത്.

സമ്പൂർണ്ണനന്മയായ ദൈവത്തിലുള്ള സമ്പൂർണ്ണ പങ്കാളിത്തമാണ് ദൈവമക്കളുടെ അവസ്ഥ. ഈ അവസ്ഥയിലേക്ക് മനുഷ്യനെ കൊണ്ടുവരുവാനുള്ള ദൈവകൃപയുടെ പ്രവർത്തനമാണ് യേശുക്രിസ്തുവിന്റെ മനുഷ്യാവതാരം. ചുരുക്കത്തിൽ ആഗസ്തീനോസും, പൗരസ്ത്യ പിതാക്കന്മാരും തമ്മിലുള്ള വ്യത്യാസം മാർ ഗ്രീഗോറിയോസ് ഒരുപക്ഷേ ഉദാഹരിക്കുന്നത് ഇപ്രകാരമായിരിക്കും. ഒരു കൊച്ചുകുഞ്ഞ് നീന്തിനടക്കുന്ന അവസ്ഥയിൽ നിന്ന്, നിവർന്ന് നിന്ന്, നടന്ന്, ഒരു കോവണികയറേണ്ടതായി വരുന്നുവെന്ന് സങ്കല്പിക്കുക. അതു നിവർന്നു നിൽക്കുവാൻ ശ്രമിച്ചപ്പോൾ പലപ്പോഴും വീണു. ഇതുകണ്ട് അതിന്റെ അമ്മ എപ്പോഴും അവനെ താങ്ങിനിർത്തി, പിടിച്ചുകൊണ്ട് നടന്ന്, തോളിൽ എടുത്തുകൊണ്ട് കോവണി കയറ്റുന്നത് എങ്ങനെയോ അങ്ങനെ ബലഹീനനായ മനുഷ്യനിൽ ദൈവകൃപ പ്രവർത്തിക്കുന്നുവെന്ന് ആഗസ്തീനോസ് പറഞ്ഞു. പക്ഷെ, വ്യക്തമായിട്ടും ഈ അമ്മയെപ്പോലെ ആഗസ്തീനോസിന്റെ സമീപനം ആരോഗ്യകരമല്ലെന്നു തെളിയുന്നു. എന്നാൽ പലപ്പോഴും വീണാലും, ആ കുഞ്ഞ് സ്വയം നിവർന്നുനിൽക്കുവാനുള്ളതാണെന്നും, സ്വയം നടന്നു പഠിക്കണമെന്നും, അറിയാവുന്ന അമ്മ ചിന്തിക്കുന്നത് അതിനുള്ള സാധ്യതകൾ ദൈവം ആ കുഞ്ഞിന്റെ ശരീരത്തിനും മനസ്സിനും നൽകിയിട്ടുണ്ടെന്നാണ്. അത് പ്രയോജനപ്പെടുത്തി അവൻ നടക്കുമെങ്കിലും, വീടിന്റെ മുകളിലത്തെ നിലയിലേക്ക് സ്വയം ചാടിക്കയറുവാൻ അമ്മ അവനോട് പറയുകയില്ല. അമ്മ കയറുന്നതുപോലെ, കോവണിയിലൂടെ അവൻ കയറണം. ഇപ്രകാരമുള്ള ഒരു കൂട്ടുപ്രവർത്തനം (സഹവർത്തനം) ('Synergeia') ആണ് ജീവിതവും ആദ്ധ്യാത്മികതയെന്നും മാർ ഗ്രീഗോറിയോസ് തറപ്പിച്ചു പറഞ്ഞു. സൃഷ്ടിയും സ്രഷ്ടാവും തമ്മിൽ അടിസ്ഥാനപരമായ വ്യത്യാസം ('Diastema') ഉണ്ടെങ്കിലും, സ്രഷ്ടാവിന്റെ സാദൃശ്യം ലഭിച്ചതുമൂലം സ്രഷ്ടാവിന്റെ വർത്തനത്തിന്റെ പ്രഭയിൽ ('Energeia') പങ്കുചേരുവാൻ കഴിയുമെന്നും ('Metousia') അതിലൂടെ ദൈവസാദൃശ്യത്തിന്റെ പൂർണ്ണത ('Pleroma') യിലേക്ക് വളരുവാൻ ക്രിസ്തുവിന്റെ കൃപ പരിശുദ്ധാത്മാവിലൂടെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു എന്നും അദ്ദേഹം പറഞ്ഞു.

(അവസാനിക്കുന്നില്ല...)

## തങ്കലിപികളാൽ എഴുതപ്പെട്ട നിരണംപള്ളി ...
## ചരിത്രവഴികളിലൂടെ

| | |
|---|---|
| എ.ഡി.54 | വിശുദ്ധ മാർത്തോമ്മാശ്ലീഹാ പരി. ദൈവമാതാവിന്റെ നാമധേയത്തിൽ പള്ളി സ്ഥാപിച്ചു. |
| 1259 | ദേവാലയം മൂന്നാമത് പുനർനിർമ്മിച്ച് കൂദാശ ചെയ്തു. |
| 1670–1686 | HB രണ്ടാം മാർത്തോമ്മാ തിരുമേനി നിരണംപള്ളി ആസ്ഥാനമാക്കി മലങ്കര സഭയുടെ ഭരണനിർവ്വഹണം നടത്തി. |
| 1686 ഏപ്രിൽ 14 | രണ്ടാം മാർത്തോമ്മാ തിരുമേനി ഈ ദേവാലയത്തിൽ കബറടങ്ങി. |
| 1728–1765 | HB അഞ്ചാം മാർത്തോമ്മാ തിരുമേനി നിരണംപള്ളി ആസ്ഥാനമാക്കി മലങ്കര സഭയുടെ ഭരണം നടത്തി. |
| 1765 മെയ് 8 | അഞ്ചാം മാർത്തോമ്മാ തിരുമേനി ഈ ദേവാലയത്തിൽ കബറടങ്ങി. |
| 1770–1808 | ആറാം മാർത്തോമ്മാ തിരുമേനി നിരണംപള്ളി ആസ്ഥാനമാക്കി സഭ ഭരണം നടത്തി. |
| 1876 | നിരണം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്ത പരി. പരുമലതിരുമേനി നിരണം ആസ്ഥാനമാക്കി ഭദ്രാസന ഭരണം നടത്തി. |
| 1912 ഫെബ്രു. 14 | ദേവാലയം നാലാമത് പുനർനിർമ്മിച്ച് മലങ്കര മെത്രാപ്പോലീത്ത പരി. വട്ടശ്ശേരി തിരുമേനി, പുണ്യശ്ലോകനായ അൽവാറിയോസ് മാർ യൂലിയോസ് തിരുമേനി എന്നീ പിതാക്കന്മാരാൽ കൂദാശ ചെയ്യപ്പെട്ടു. |
| 1912 സെപ്റ്റം. 15 | മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപനവും ഒന്നാം കാതോലിക്കാവാഴ്ച്ചയും നിരണം പള്ളിയിൽവെച്ച് നടന്നു. |
| 1925 മെയ് 1 | ബഥനിയുടെ ഫാ. പി. ടി. ഗീവർഗീസിനെ നിരണംപള്ളിയിൽ വെച്ച് മാർ ഇവാനിയോസ് എന്ന പേരിൽ മെത്രാനായി വാഴിച്ചു. |
| 1925 ഏപ്രിൽ 30 | നിരണംപള്ളിയിൽവെച്ച് രണ്ടാം കാതോലിക്കായെ വാഴിച്ചു. |
| 1952 | ദേവാലയത്തിലെ പ്രസിദ്ധമായ പൊന്നിൻകുരിശ് പുനർനിർമ്മിച്ച് കൂദാശ ചെയ്തു. |
| 1962 മെയ് 17 | നിരണംപള്ളിയിൽവെച്ച് മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ |
| 1974 ഒക്ടോബർ 2 | നിരണംപള്ളിയിൽവെച്ച് മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ |
| 1975 | നിരണംപള്ളിയിൽവെച്ച് അഞ്ച് മേൽപ്പട്ടക്കാരെ വാഴിച്ചു. |
| 2004 ഡിസം. 21 | നിരണംപള്ളിയിൽ വി. തോമാശ്ലീഹായുടെ തിരുശേഷിപ്പ് പ്രതിഷ്ഠിച്ചു. |
| 2007 | പൗരസ്ത്യ സഭയുടെ ആഗോള മാർത്തോമ്മൻ തീർത്ഥാടന കേന്ദ്രമായി നിരണംപള്ളി പ്രഖ്യാപിക്കപ്പെട്ടു. |
| 2012 | നിരണംപള്ളിയിൽ കാതോലിക്കേറ്റ് ശതാബ്ദി ആഘോഷിച്ചു. |

Ph: 0469 2711510 www.niranamchurch.com

### പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ
# 51–ാം ഓർമ്മപ്പെരുന്നാൾ
# കുറിച്ചി വലിയ പള്ളിയിൽ

**കുറിച്ചി:** പരി. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ (കുറിച്ചി ബാവാ) യുടെ 51–ാമത് ഓർമ്മപ്പെരുന്നാൾ, പ. പിതാവിന്റെ മാതൃ ഇടവകയായ കുറിച്ചി വലിയ പള്ളിയിൽ 2015 ജനുവരി 1, 2 തീയതികളിൽ ഭക്തി നിർഭരമായ പരിപാടികളോടെ ആചരിക്കും.

2014 ജനു. 2–ന് ഒരു വർഷം നീണ്ടു നിൽക്കുന്ന ചരമ സുവർണ്ണ ജൂബിലി ആഘോഷ പ്രഖ്യാപനം പ.കാതോലിക്കാ ബാവാ കുറിച്ചി വലിയപള്ളിയിൽ വച്ച് നടത്തുകയും, സമ്മേളനം ബഹു. കേരളാ മുഖ്യമന്ത്രി ശ്രീ. ഉമ്മൻ ചാണ്ടി ഉദ്ഘാടനം നിർവ്വഹിക്കുകയും ചെയ്തു. തുടർന്ന് സഭയുടെ വിവിധ ദേവാലയങ്ങളിൽ സുവർണ്ണ ജൂബിലി ആഘോഷങ്ങൾ നടന്നു വരുന്നു.

**ഡിസംബർ 16 ചൊവ്വാഴ്ച** പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ചരമ സുവർണ്ണജൂബിലി അനുസ്മരണവും സെൻട്രൽ സോൺ വൈദിക സമ്മേളനവും നടക്കും. പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ നേതൃത്വം വഹിക്കും.

2014 ജനുവരി 4–ന് 2 മണിക്ക് മാർ ഏലിയാ കത്തീഡ്രൽ അങ്കണത്തിൽ വച്ച് ചരമ സുവർണ്ണജൂബിലി സമാപന സമ്മേളനം നടക്കും. സാമുദായിക, രാഷ്ട്രീയ നേതാക്കന്മാർ പങ്കെടുക്കും.

**ജനു. 1,** 6–ന് കുറിച്ചി ചെറിയ പള്ളിയിൽ സന്ധ്യാനമസ്ക്കാരവും തുടർന്ന് വലിയ പള്ളിയിലേക്ക് ഭക്തി നിർഭരമായ റാസയും, പള്ളിമേടയിൽ ശ്ലൈഹിക വാഴ്വും, തുടർന്ന് ശ്രാദ്ധ സദ്യയും ഉണ്ടായിരിക്കുന്നതാണ്.

**ജനു. 2,** 7.30–ന് പ്രഭാത നമസ്ക്കാരവും, 8.30–ന് അഭി. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്തായുടെ മുഖ്യ കാർമികത്വത്തിലും സ്ലീബാദാസ സമൂഹം സെക്രട്ടറി വന്ദ്യ ശെമവൂൻ റമ്പാൻ, വന്ദ്യ തോമസ് പോൾ മാറാച്ചേരി റമ്പാൻ എന്നിവരുടെ സഹകാർമ്മികത്വത്തിലും വിശുദ്ധ മൂന്നിന്മേൽ കുർബ്ബാനയും, തുടർന്ന് ശ്രാദ്ധസദ്യയും 2.30–ന് ദേവലോകം അരമനയിലെ പരിശുദ്ധന്റെ കബറിങ്കലേക്ക് തീർഥയാത്രയും ഉണ്ടായിരിക്കും.

1929 മുതൽ 1964 വരെ 35 വർഷക്കാലം വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തെ അലങ്കരിച്ച് അനേക ലക്ഷങ്ങളുടെ ആരാധ്യ പുരുഷനായി വാണരുളിയ മലങ്കരസഭയുടെ പരിശുദ്ധ വലിയ ബാവായുടെ ജീവചരിത്രം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആധുനിക യുഗത്തിന്റെ ചരിത്രം കൂടിയാണ്.

ചരമ സുവർണ്ണ ജൂബിലി സമാപന വേളയിൽ വിശുദ്ധിയുടെ പരിമളം ലോകമെങ്ങും പരിലസിക്കുന്ന ഈ പിതാവിന്റെ മദ്ധ്യസ്ഥതയിൽ നമുക്ക് അഭയപ്പെടാം. എല്ലാ വിശ്വാസികളും ഓർമ്മപ്പെരുന്നാളിൽ വന്ന് സംബന്ധിച്ച് അനുഗ്രഹം പ്രാപിക്കുകയും ചെയ്യണമെന്ന് താൽപ്പര്യപ്പെടുന്നു.

ഫാ. ജോൺ ശങ്കരത്തിൽ (വികാരി)

Contact:
St. Peters & St. Paul's Orthodox Church,
Neelamperoor P.O., Kurichy-686534,
Ph: 9847478894
or kurichybava@yahoo.com



പിൻവഴി



# ക്രിസ്തുമസ് കരോൾ

ക്രിസ്തുമതാരംഭത്തിനു വളരെ മുമ്പുതന്നെ നിലവിലിരുന്ന ഒരു നൃത്തസമ്പ്രദായമാണ് കരോളിന്റെ പൂർവ്വരൂപം. നർത്തകർ കൈകോർത്തു പിടിച്ച് സംഗീതത്തിന്റെ അകമ്പടിയോടെ നടത്തിയിരുന്ന ഈ നൃത്തം വിരുന്നുസൽക്കാരങ്ങൾ ഉൾപ്പെടെയുള്ള സന്തോഷാവസരങ്ങളുടെ ഭാഗമായിരുന്നു. വിഗ്രഹാരാധനയുടെ അവശിഷ്ടവും ദുർമന്ത്രവാദവുമായി ബന്ധപ്പെട്ടതും എന്ന നിലയിൽ ആദിമ ക്രൈസ്തവ സഭയ്ക്ക് കരോൾ സ്വീകാര്യമായിരുന്നില്ല. എങ്കിലും സഭയ്ക്കു വെളിയിൽ അതു ജനപ്രീതി നേടിയിരുന്നു. ആ നിലയ്ക്ക് ക്രിസ്തുവെന്ന ദൈവപുത്രന് സ്വീകാര്യമായ തരത്തിൽ ആവശ്യമായ മാറ്റങ്ങളോടെ അതിനെ ഉൾക്കൊണ്ട് ആരാധനയുടെ ഭാഗമാകുകയും ചെയ്തു. ക്രമേണ ജർമ്മനി, ഇറ്റലി, ഇംഗ്ലണ്ട്, ഫ്രാൻസ് എന്നിവിടങ്ങളിലെല്ലാം കരോൾ ഉണ്ടായി. ദൈവപുത്രന്റെ കാലിത്തൊഴുത്തിലുള്ള ജനനം, ഏറ്റെടുക്കേണ്ടിവന്ന കഷ്ടതകൾ, ദൈവമാകുന്നതിനുള്ള മനുഷ്യന്റെ ശ്രമത്തിനു പകരം ദൈവം മനുഷ്യനാകുന്ന അസാധാരണത്വം എന്നിങ്ങനെയുള്ള അനുഭവങ്ങൾ അതിനെ സാമാന്യജനങ്ങൾക്കു പ്രിയങ്കരമാക്കി. മധ്യയുഗത്തെ 'കരോളിന്റെ യുഗം' എന്നു വിശേഷിപ്പിക്കാറുണ്ട്.

പതിനാറാം നൂറ്റാണ്ടിൽ മാർട്ടിൻ ലൂഥർ തുടങ്ങിയവരുടെ നേതൃത്വത്തിലുള്ള നവോത്ഥാനവും പ്രൊട്ടസ്റ്റന്റ് പ്രസ്ഥാനത്തിന്റെ വളർച്ചയും കരോളിന്റെ പ്രശസ്തിക്കു മങ്ങലേല്പിച്ചു. ക്രിസ്തുവിന്റെ ജനനവുമായി ബന്ധപ്പെട്ട അനുഭവങ്ങൾ ഉൾക്കൊള്ളുന്ന മാനുഷികാംശങ്ങളെക്കാൾ രക്ഷകൻ എന്ന നിലയ്ക്കുള്ള ദൈവമഹത്ത്വത്തിലും ഔന്നത്യത്തിലും ആയിരുന്നു പ്രൊട്ടസ്റ്റന്റിസത്തിന്റെ ശ്രദ്ധ. അവയ്ക്ക് ഊന്നൽ നല്കുന്ന കീർത്തനങ്ങളും സ്തുതിഗീതങ്ങളും പ്രാധാന്യം നേടി.

'പാരഡൈസ് ലോസ്റ്റ്' രചിച്ച മിൽട്ടൻ മാത്രമല്ല, അക്കാലത്തെ ഒട്ടുമിക്ക കവികളും ക്രൈസ്തവ ഗീതങ്ങൾ രചിച്ചു. ഗ്രീക്ക്-ലത്തീൻ സാഹിത്യങ്ങളുടെ ക്ലാസ്സിക്കൽ പാരമ്പര്യം നിലനിർത്തുന്നവയായിരുന്നു കവിതകൾ. വിഗ്രഹാരാധനാ സൂചനകൾതന്നെയും അവയിൽ ഉണ്ടായിരുന്നു. റോമൻ സ്വാധീനത്തിൽ പിന്നീട് അവ ഒഴിവാക്കി. ക്ലാസ്സിക് പാരമ്പര്യം ഉപേക്ഷിച്ച് റോമൻ പട്ടാളത്തിന്റെ പടപ്പാട്ടുകളുടെ താളത്തിലുള്ള രചനകളും ഉണ്ടായി.

കവിത്വം ദൈവികമായ ശക്തിവിശേഷമാണ്. അതുതന്നെ പ്രതിഭ. അതില്ലാത്തവന് കവിയാകാൻ കഴിയില്ല. വിശേഷത്തിൽനിന്ന് സാമാന്യത്തിലേക്കുള്ള നീക്കമാണ് സാഹിത്യത്തിലുള്ളത്. വ്യക്തിയുടെ ഭാവത്തെ സമൂഹത്തിന്റെ ഭാവമാക്കുക. 'സാഹിത്യം സഹിതോർ ഭാവഃ' എന്ന ആചാര്യവചനംകൊണ്ട് അതാണ് അർത്ഥമാക്കുന്നത്. മരം മണ്ണിൽനിന്ന് വളവും വെള്ളവും വലിച്ചെടുത്ത് വളരുന്നു. ഓരോ പൂവും മരത്തിന് പുതുഭംഗി നല്കുന്നു. പൂവിന്റെ ഭംഗി ശരിക്കറിയണമെങ്കിൽ മരത്തെ അറിയണം. കവിതയെ അറിയണമെങ്കിൽ കവിയേയും. സ്വന്തം അനുഭവങ്ങളിലൂടെയും പഠനങ്ങളിലൂടെയും അധീനമാക്കിയ സംസ്കാരത്തിന്റെ പ്രതികരണം രചനയിലുണ്ടാകണം.

മതേതര കവിതയുടെ രൂപപരവും ശൈലീപരവുമായ അംശങ്ങളോടുള്ള വിധേയത്വം പതിനെട്ടാം നൂറ്റാണ്ടിലെ ക്രൈസ്തവ ഭാവഗാനങ്ങളിൽ പുതുരൂപം നേടുന്നു. സാധാരണക്കാർക്ക് ഉൾക്കൊള്ളാനാവാത്ത ഭാഷാസവിശേഷതകളായിരുന്നു അവയുടെ പരിമിതി. വിശ്വാസപരവും സംഘഗാനസ്വഭാവമുള്ളതുമായ ഗീതങ്ങൾ ബിഷപ്പ് കെൻ, ഡ്രൈഡൻ, അഡിസൻ തുടങ്ങിയവരുടെ സംഭാവനകളായി ഇക്കാലത്തുണ്ടായി.

പത്തൊമ്പതാം നൂറ്റാണ്ട് മനുഷ്യവികാരങ്ങളെയും സ്വഭാവത്തെയും സംബന്ധിച്ചുള്ള സങ്കല്പങ്ങളിൽ സാരമായ മാറ്റത്തിന്റെ കാലമാണ്. പൊതുപ്രസക്തിയുള്ള രചനകളിലുള്ള താല്പര്യം നഷ്ടപ്പെട്ടു. കവി സ്രഷ്ടാവെന്നതിലധികം അന്വേഷകനായി. വിക്ടോറിയൻ നോവലുകളിലെപ്പോലെ ഒരുതരം പീഡനഗാർഹികതയാണ് അവയിലുള്ളത്.

പതിനേഴും പതിനെട്ടും നൂറ്റാണ്ടുകളിൽ ഉണ്ടായിരുന്ന വിശ്വാസദാർഢ്യം അവയിലില്ല. കാലഘട്ടത്തിന്റെ ബുദ്ധിപരമായ അനിശ്ചിതത്വം അതിൽ പ്രതിഫലിക്കുന്നു. കഴിഞ്ഞ നൂറ്റാണ്ടിലെ ഏറ്റവും വലിയ കവിയായിരുന്ന എലിയട്ട് പാശ്ചാത്യ ക്രൈസ്തവ പാരമ്പര്യം പരമ്പരാഗത ഭാഷയ്ക്കും ശൈലിക്കും വിധേയമാകാതെ സൂക്ഷിച്ചു. വസ്തുതകൾക്കു പിന്നിലുള്ള ആത്മീയ യാഥാർത്ഥ്യങ്ങളെപ്പറ്റി ബോധവാനായിരിക്കുമ്പോൾത്തന്നെ മതത്തിന്റെ ചങ്ങലക്കെട്ടുകൾക്കു വിധേയനാകാൻ യേറ്റ്സ് വിസമ്മതിച്ചു.

സമകാലിക ക്രൈസ്തവ കവികളിൽ ജീവിതത്തോടുള്ള ഒരുതരം വേദന, അവിശ്വസനീയത, രക്ഷയ്ക്കുള്ള കാത്തിരിപ്പ് എന്നിവ കാണാം. ഓരോ കാലഘട്ടത്തിന്റെയും ശക്തിക്കും ദൗർബല്യങ്ങൾക്കും അനുസരണമായി ജീവിക്കുന്ന മനുഷ്യരെന്ന നിലയിൽ സ്വന്തം ഭാവിയെ മെച്ചപ്പെടുത്തുന്നതിനുള്ള മാർഗ്ഗങ്ങൾ അവർ തേടുന്നു.

**– ഡോ. സി. ജെ. റോയ്, പുതുപ്പള്ളി**

# 98-ാമത് മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷൻ

## മാക്കാംകുന്ന്, പത്തനംതിട്ട

**2015 ജനുവരി 23 വെള്ളി മുതൽ 29 വ്യാഴം വരെ**



- വി. അഞ്ചിന്മേൽ കുർബ്ബാന
- ധ്യാന-സുവിശേഷയോഗങ്ങൾ
- ആദ്ധ്യാത്മിയ സംഘടനാ സംഗമങ്ങൾ
- സമർപ്പണ ശുശ്രൂഷകൾ
- സൗഖ്യദാന മദ്ധ്യസ്ഥപ്രാർത്ഥന
- കുടുംബ നവീകരണ സമ്മേളനം
- കുമ്പസാരം
- കൗൺസലിംഗ്

ചിന്താവിഷയം

**ദൈവത്തിന്റെ ഇഷ്ടമോ നിങ്ങളുടെ ശുദ്ധീകരണം തന്നെ (1 തെസ്സ. 4:3)**

മലങ്കരസഭയിലെ പുരാതനവും പ്രസിദ്ധവുമായ മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷന്റെ 98-ാമത് സമ്മേളനം 2015 ജനുവരി 23 മുതൽ 29 വരെ പത്തനംതിട്ട മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ മൈതാനത്തു നടത്തപ്പെടുന്നു. **പരി: ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ, അഭി. കുറിയാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്ത**, സഭയിലെ മറ്റ് മെത്രാപ്പോലീത്താമാരും പ്രഗത്ഭരായ വൈദീകശ്രേഷ്ഠരും നേതൃത്വം നൽകുന്നു.

ആദ്ധ്യാത്മിയ, സാമൂഹ്യ, വിദ്യാഭ്യാസ മണ്ഡലങ്ങളിൽ ഭദ്രാസനം കൈവരിച്ച എല്ലാ നേട്ടങ്ങൾക്കും കാരണം 1918-ൽ ആരംഭിച്ച ഈ കൺവൻഷൻ ആണ്.

ഓർത്തഡോക്സ് വിശ്വാസത്തിനെതിരെ ആഞ്ഞടിച്ച പ്രസ്ഥാനങ്ങളെ കാലാകാലങ്ങളിൽ ഫലപ്രദമായിതടയുവാൻ മുൻ തലമുറയ്ക്ക് ആത്മബലം നൽകിയ കൺവൻഷൻ. ആത്മതപനത്തിന്റേയും വ്രതശുദ്ധിയുടേയും നാളുകളായ മൂന്നു നോമ്പുദിവസങ്ങളിൽ ആയിരക്കണക്കിന് വിശ്വാസികൾ പങ്കെടുക്കുന്ന ഈ സമ്മേളനത്തിലേക്ക് ഏവരേയും ദൈവനാമത്തിൽ സ്വാഗതം ചെയ്യുന്നു.

**ഫാ. ജോർജ്ജ് വർഗീസ്**
മണ്ണാരക്കുളഞ്ഞി
(വികാരി & കൺവൻഷൻ പ്രസിഡന്റ്)
Mob. 9495112688

**സണ്ണി വർഗീസ്**
ചരുവിളപുത്തൻവീട്
(ജനറൽ കൺവീനർ)

**പി.ഐ. മാത്യു**
പാറക്കാട്ട്
(പ്രോഗ്രാം കമ്മിറ്റി കൺവീനർ)

# മാർ ബസേലിയോസ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളി
# പോരുവഴി

(കൊല്ലം ഭദ്രാസനം)

Ph: 0476 2835118

www.poruvazhyosc.com









# വി.ദൈവാലയ കൂദാശയും
# ശതാബ്ദി ആഘോഷവും

**2015 ജനുവരി 9,10 തീയതികളിൽ**



പരിശുദ്ധ കാതോലിക്കാ ബാവായും, അഭിവന്ദ്യ മെത്രാപ്പോലീത്താമാരും, ബഹു. മന്ത്രിമാർ, രാഷ്ട്രീയ സാമൂഹിക സാംസ്കാരിക നേതാക്കൻമാർ പങ്കെടുക്കുന്നു

THE MALANKARA SABHA,
CATHOLICATE ARAMANA, KOTTAYAM-686 004
Published on 10/December/2014

RNI No. 3076/1948, Reg. No. KL/KTM/236/2012-14
License No. KL/CR/KTM/WPP-47/2012-14
Licensed to Post Without Pre-Payment



PRINTED AND PUBLISHED BY FR. DEEPU PHILIP, CATHOLICATE ARAMANA, DEVALOKAM ON BEHALF OF ORTHODOX VISWASA PARIPALANA SAMITHY, DEVALOKAM, KOTTAYAM. AND PRINTED AT CATHOLICATE PRESS, DEVALOKAM KOTTAYAM AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004, CHIEF EDITOR FR. JOHN THOMAS KARINGATTIL

Rs. 15/-